

# മലങ്കരസഭ

ഒക്ടോബർ 1998

96-ാം ഓർമ്മപ്പെരുന്നാൾ

2-11-1998

പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ
നവംബർ 1, 2 തീയതികളിൽ
പരുമലയിൽ ആഘോഷപൂർവ്വം ആചരിക്കുന്നു.

## FOURTEEN YEARS TODAY
18-10-1998

IN EVER LOVING MEMORY OF



**BRIJMON**

Hill View, Devalokam, Kottayam

Greatly Loved
and
Deeply Grieved

**Sorrowing Mummy and Daddy**

# മലങ്കരസഭ

ദേവലോകം കോട്ടയം- 686038

ലക്കം: 9 പുസ്തകം: 55

ഒക്ടോബർ 1998




## PATRON SAINT




TYPESETTING: *ESSARR COMPUTERS, AYMANAM KOTTAYAM-15 TEL/FAX: 569757*


## എഡിറ്റോറിയൽ

### ഇതിങ്ങനെ തുടർന്നാൽ. . .

ഫാ. ടി.എ. ഇടയാടി

രണ്ടു വർഷം മുമ്പ് മുംബെയിലെ കത്തോലിക്കാ ബിഷപ്പുമാർ ശക്തമായ പ്രതിഷേധവുമായി രംഗത്തു വന്നു. ബോളിവുഡിൽനിന്നും ഇറങ്ങുന്ന ഹിന്ദി ചലച്ചിത്രത്തിലെ വില്ലന്മാർക്ക് ക്രിസ്ത്യൻനാമങ്ങൾ! മാത്രമല്ല, ആണും പെണ്ണും കഴുത്തിലും കാതിലും കൈയിലും കുരിശു ധരിച്ചുകൊണ്ട് എല്ലാ ആഭാസത്തരങ്ങളും കാണിക്കുന്നു. ഇത് ക്രിസ്ത്യൻ സമുദായത്തിന് അപകീർത്തികരമെന്ന് പറഞ്ഞാണ് ബിഷപ്പുമാർ പ്രതിഷേധിച്ചത്. സമൂഹത്തിൻെറ ചലനങ്ങൾ തൊട്ടറിഞ്ഞ് പ്രതികരിക്കുവാനും, പ്രസ്താവനകൾ പുറപ്പെടുവിക്കാനും കത്തോലിക്കാ സഭയ്ക്ക് കഴിയുന്നു. അതിനു സജ്ജമായ ഒരു മീഡിയാകമ്മീഷനും അവർക്കുണ്ട്. ഇപ്പോൾ ചില പെന്തക്കോസ്തുവിഭാഗങ്ങൾവരെ മീഡിയാ രംഗത്തേക്ക് വളരെ ശ്രദ്ധിച്ച് തന്ത്രപൂർവ്വം കടന്നുവന്നു കഴിഞ്ഞു. എപ്പിസ്കോപ്പൽ സഭകളിലെ പിതാക്കന്മാരുടെ കല്പനകളെയും സംഭവങ്ങളെയും അവർ തങ്ങൾക്കനുകൂലമാക്കി ജനസാമാന്യത്തിലെത്തിക്കുന്നു.

ഇനി നമ്മുടെ നില എവിടെയാണ്? വളരെ പരിതാപകരമെങ്കിലും എഴുതാതിരിക്കുവാൻ വയ്യ. ആനുകാലികമായ ചില സംഭവങ്ങളിലേക്ക് നോക്കാം.

സുപ്രീംകോടതി വിധിവന്നതിനുശേഷം അതിൻെറ മേന്മകളെ പൊതുവേദിയിൽ കൊണ്ടുവരുവാനും 'മുതലെടു'ക്കുവാനും നമ്മൾക്കു സാധിച്ചില്ല. എന്നാൽ കോട്ടങ്ങളെ നേട്ടമാക്കി അവതരിപ്പിക്കുവാനും 'മുതലെടു'ക്കുവാനും വിഘടിതഗ്രൂപ്പിനു കഴിഞ്ഞു. കട്ടച്ചിറ, കോലഞ്ചേരി, കടമറ്റം തുടങ്ങിയ പള്ളികളിൽ നടന്ന കാര്യങ്ങൾ വളച്ചൊടിച്ച് ആനുകാലികങ്ങളിൽ വാർത്തകൾ വന്നിട്ടും വേണ്ടവിധത്തിൽ പ്രതികരിക്കുവാൻ കഴിഞ്ഞില്ല. മൂവാറ്റുപുഴ അരമനയിൽ കയറി അതിക്രമം കാട്ടിയശേഷം സമാധാനത്തിന് ചെന്നവരെ ആക്രമിച്ചു എന്ന് നാലും അഞ്ചും കോളം വാർത്തകൾ പ്രത്യക്ഷപ്പെട്ടിട്ടും അൽപം ചില ശബ്ദങ്ങൾ ഉണ്ടാക്കുവാനേ നമ്മൾക്ക് കഴിഞ്ഞുള്ളു.

മൊത്തത്തിൽ നമ്മൾക്ക് ഇനി വേണ്ട ചില കാര്യങ്ങൾ ഉണ്ട്, മാധ്യമങ്ങളെയും, മാധ്യമങ്ങൾക്ക് ജനങ്ങളിലുള്ള സ്വാധീനത്തെയും അവഗണിച്ചുകൊണ്ടുള്ള ഈ പോക്ക് നിർത്തണം.

രാഷ്ട്രീയ, സംസ്ക്കാരിക, മാനുഷിക, ദേശീയ പ്രശ്നങ്ങളിൽ സഭയുടെ നിലപാട് വ്യക്തമാക്കുവാൻ കഴിയണം.

മൗനം ചില സന്ദർഭങ്ങളിൽ ഗുണകരമായിട്ടുണ്ടെങ്കിലും അത് അറിവില്ലായ്മയുടെയും, കഴിവില്ലായ്മയുടെയും ലക്ഷണമായി കണക്കാക്കിയേക്കാം.

നമ്മുക്ക് വിദ്യാഭ്യാസവും വിവരവുമുള്ള വ്യക്തികൾ ധാരാളമുണ്ട് അവരെ ഉപയോഗിക്കുവാൻ സഭയ്ക്കു കഴിയണം. സുസജ്ജമായ ഒരു മാധ്യമ കമ്മീഷനോ, ഒരു മാധ്യമസമ്പർക്ക കാര്യാലയമോ ഉണ്ടായേ മതിയാകൂ......! അൽപം ചിലത് അവിടെയും ഇവിടെയും പറയുന്നു എന്നും ആയിരങ്ങളിൽ ഒതുങ്ങുന്ന സഭയുടെ പ്രസിദ്ധീകരണങ്ങൾ എല്ലാം നിർവഹിക്കും എന്നും തോന്നുന്നുണ്ടെങ്കിൽ അത് മൗഢ്യമാണ്.

◆

## ഇതളുകൾ



## 'മലങ്കര സഭ' ഓഫീസ്

പരുമലയിൽ പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ഒക്ടോബർ 31 നവംബർ 1,2,3, തീയതികളിൽ മലങ്കര സഭാ മാസികയുടെ ഓഫീസ് പുതിയതായി പണികഴിപ്പിച്ചുകൊണ്ടിരിക്കുന്ന സെമിനാരി പള്ളിയുടെ മുൻവശം വലത്തു വശത്ത് ഗേറ്റിനോട് ചേർന്ന് പ്രവർത്തിക്കുന്നതായിരിക്കും.

മാസികയുടെ വരിസംഖ്യാ കുടിശിക തുക ഈ ലക്കം മാസികയോടുകൂടി വച്ചിട്ടുള്ള നോട്ടീസിൽ കാണിച്ചിട്ടുണ്ട്. കുടിശികയും ഈ വർഷത്തെ വരിസംഖ്യയും ഈ ഓഫീസിൽ അടച്ചു രസീത് വാങ്ങാവുന്നതാണ്. കുടിശിക അടയ്ക്കാത്തവർക്കു തുടർന്നു മാസിക അയയ്ക്കുന്നതല്ല. വിവാഹ പരസ്യങ്ങളും, മരണാനന്തര ഫോട്ടോകളും ഉപകാരസ്മരണ ബ്ലോക്കുകൾ ഉള്ള ഓർഡറുകളും ഓഫീസിൽ സ്വീകരിക്കും.

വരിസംഖ്യ അടയ്ക്കുന്നവർ അവർക്കുള്ള മാസികയുടെ റാപ്പറിൽ കാണിച്ചിട്ടുള്ള രജിസ്റ്റർ നമ്പരുകൾ കൂടെ കാണിച്ചിരിക്കണം.

| Subscription -in India | | Advertisement: | |
|---|---|---|---|
| 1 Year | Rs: 40/- | Back Cover | Rs.2000 |
| 4 Years | Rs: 150/- | Front Inside | Rs.1700 |
| 5 Years | Rs. 180/- | Back Inner | Rs.1500 |
| 10 Years | Rs.375/- | Full Page | Rs.1250 |
| 25 Years | Rs. 900/- | Half Page | Rs. 750 |
| Outside India- | Rs. 250/- | Quarter Page | Rs. 500 |
| | Per annum | Minimum Page | Rs. 300 |
| | | Favours Block | Rs. 100 |

# സുവാർത്താചിന്തകൾ

## ഫാ.ഡോ. ബി. വറുഗീസ്

സ്ലീബാപ്പെരുനാളിനുശേഷം ആറാം ഞായർ
ഒക്ടോ: 25 (ലൂക്കോ.18:18-27)

യേശുവും പരീശൻമാരും തമ്മിലുള്ള ഏറ്റുമുട്ടൽ തുടരുന്നു. ഒരു യഹൂദ പ്രമാണിയുമായുള്ള സംവാദമാണ് ഇന്നത്തെ വിഷയം. "നിത്യജീവനെ അവകാശമാക്കേണ്ടതിന് എന്തുചെയ്യേണം" എന്ന് പ്രമാണി ചോദിക്കുന്നു. യഹൂദ പ്രമാണിക്ക് ഇത്തരമൊരു ചോദ്യമുന്നയിക്കേണ്ട ആവശ്യമില്ല. കാരണം അയാൾക്കതിന്റെ ഉത്തരമറിയാം. ന്യായപ്രമാണവും കൽപ്പനകളും ആചരിച്ചാൽ നിത്യജീവൻ ലഭിക്കുമെന്ന് ഓരോ യഹൂദനും അറിയാം. യേശുവിന്റെ പ്രതികരണം അറിയുവാൻ വേണ്ടി മാത്രമാണ് ഈ ചോദ്യം. നല്ല ശമര്യാക്കാരന്റെ ഉപമ യേശു പറഞ്ഞത് ഇതുപോലുള്ള ഒരു സാഹചര്യത്തിലാണ് (ലൂക്കോ.10). അവിടെ ഒരു ന്യായശാസ്ത്രി ഇതേ ചോദ്യം കർത്താവിനോടു ചോദിക്കുന്നു.

ചോദ്യത്തിന്റെ പിന്നിലുള്ള ഉദ്ദേശ്യം കർത്താവിനു മനസ്സിലായെങ്കിലും താൻ മറുപടി നൽകുന്നു. (18:19-20). പത്തു കൽപ്പനകളിൽ അഞ്ചെണ്ണമാണ് കർത്താവ് ഇവിടെ ഉദ്ധരിച്ചിരിക്കുന്നത്. "ഇവയൊക്കെയും ഞാൻ ചെറുപ്പം മുതൽ കാത്തുകൊണ്ടിരിക്കുന്നു" എന്ന് നിസ്സാര ഭാവത്തിൽ അയാൾ പ്രതിവചിച്ചു.

സ്വയനീതീകരണമാണ് ഈ മറുപടിയിൽ പ്രതിഫലിക്കുന്നത്. 'ഞാൻ തെറ്റൊന്നും ചെയ്തിട്ടില്ല; ഞാൻ പൂർണ്ണനാണ്; അതിനാൽ എനിക്കു നിത്യജീവൻ തീർച്ചയാണ്' എന്നാണ് ഈ മറുപടിയുടെ അർത്ഥം. സ്വന്തം നന്മയിൽ അയാൾ അഹങ്കരിക്കുന്നു. യഥാർത്ഥ പരീശ മനോഭാവമാണിത്. ഇതേ അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്ന പരീശന്റെയും ചുങ്കക്കാരന്റെയും ഉപമയിൽ ഇത് വ്യക്തമാക്കിയിട്ടുണ്ട്(18:9-14),

'എനിക്കു പാപമില്ല' എന്ന തോന്നൽ തന്നെ പാപമാണ്. (1യോഹ. 1:8-10). പാപമില്ലെന്ന് ചിന്തിക്കുകയും പറയുകയും ചെയ്യുന്നവനാണ് ഏറ്റവും വലിയ പാപി.

കർത്താവ് സഹതാപത്തോടെ പ്രമാണിയോടു പറയുന്നു :" ഇനി ഒരു കുറവു നിനക്കുണ്ട്....."(18:22), അയാൾ ധനവാൻ ആയിരുന്നതുകൊണ്ട് ഇതു കേട്ടു ദുഃഖിതനായി.

സ്വയനീതീകരണം പോലെ നമ്മെ ദൈവത്തിൽ നിന്നകറ്റുന്നതാണ് ദ്രവ്യാഗ്രഹം. സമ്പത്ത് അഹങ്കാരവും സ്വാർത്ഥതയും വർദ്ധിക്കുവാനിടയാക്കും. സ്വന്തം നന്മയുടെ ഫലമായി ലഭിച്ച അനുഗ്രഹമാണ് ധനമെന്നു ചിന്തിക്കുവാൻ പ്രേരിപ്പിക്കും. ധനം കണ്ണുകളെ അന്ധമാക്കുകയും സ്വയത്തെ ഊതി വീർപ്പിക്കുവാൻ പ്രേരണ നൽകുകയും ചെയ്യും. അതിനാലാണ് 'സമ്പത്തുള്ളവർ ദൈവരാജ്യത്തിൽ കടക്കുന്നത് എത്ര പ്രയാസം' എന്ന് കർത്താവ് പറഞ്ഞത്.

കൂദോശ് ഈത്തോ
നവംബർ 1:
മത്തായി. 16:13-23

1. ആരാധനാവർഷത്തിന്റെ ആരംഭമാണ് "കൂദോശ് ഈത്തോ"(' സഭയുടെ ശുദ്ധീകരണം' എന്നാണ് ഈ സുറിയാനി വാക്കിന്റെ അർത്ഥം). സഭയുടെ സ്വഭാവവും ദൗത്യവും എന്താണെന്ന് ഇന്നത്തെ വേദവായനകളും പ്രാർത്ഥനകളും വിശദമാക്കുന്നു.

2. മത്താ. 16:18-19: സുവിശേഷ ഭാഗത്തും ലേഖനങ്ങളിലും സഭയെ, പണിനടന്നുകൊണ്ടിരിക്കുന്ന ഒരു കെട്ടിടത്തോട് ഉപമിച്ചിരിക്കുന്നു. എന്നാൽ ഒരിടത്തും ഒരു വ്യക്തി അഥവാ പത്രോസാണ് സഭയുടെ അടിസ്ഥാനമെന്ന് പറയുന്നില്ല. ' ക്രിസ്തു സഭയുടെ മൂലക്കല്ലും, അപ്പൊസ്തലന്മാരും പ്രവാചകന്മാരും അടിസ്ഥാനവുമാണ് (എഫെ. 2:20), ക്രിസ്തു അല്ലാതെ മറ്റൊരു അടിസ്ഥാനം സഭയ്ക്കില്ല.(1കൊരി. 3:11). നസ്രായനായ യേശു ദൈവമാണ്, ദൈവപുത്രനാണ് എന്നുള്ള വിശ്വാസത്തിന്മേലാണ് സഭയെ പണിതിരിക്കുന്നത്. ആ വിശ്വാസം ഏറ്റു പറഞ്ഞ പത്രോസ് ക്രിസ്തുവിനോടുള്ള ബന്ധത്താൽ പാറയായി, ആ വിശ്വാസം ഏറ്റു പറഞ്ഞ ഓരോ അപ്പൊസ്തലനും സഭയുടെ അടിസ്ഥാനമായിത്തീർന്നു. അതുകൊണ്ടാണ് " അപ്പൊസ്തലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ നിങ്ങളെ ( സഭയെ) പണിതിരിക്കുന്നു"എന്ന് വി.പൗലൂസ് പറയുന്നത്.

മത്താ.16:21-23 ൽ പത്രോസിനെ സാത്താനെ എന്നു വിളിക്കുന്നത്, ക്രിസ്തുവിലുള്ള വിശ്വാസം ഇളകിയതു കൊണ്ടാണ്. ക്രിസ്തുവിലുള്ള വിശ്വാസമാണ് പത്രോസിനെ പാറ ('കേഫാ') ആക്കിത്തീർത്തത്. പത്രോസിനെപ്പോലെ ഇതര ശിഷ്യന്മാരും അടിസ്ഥാന ശിലകളായിത്തീർന്നു.

3 മത്തായി, 16:19: "സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ വഹിക്കുന്നത് ക്രിസ്തുവാണ് (വെളി.1:18), ആ അധികാരം പത്രോസിനു മാത്രമായിട്ടല്ല കർത്താവ് നൽകിയത് ( മത്താ.18:18; യോഹ.20:22 കാണുക). ഓരോ അപ്പൊസ്തലനും " സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ" അഥവാ കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരം ലഭ്യമായിട്ടുണ്ട്.

4. തെക്കെനടയിലെ വായന (1പത്രോ. 2:4-10).

പണിനടന്നുകൊണ്ടിരിക്കുന്ന ദേവാലയത്തോട് സഭയെ ഉപമിച്ചിരിക്കുന്നു. അതിൻറ മൂലക്കല്ല് 'ജീവനുള്ള കല്ലായ' ക്രിസ്തുവാണ്. മാമോദീസായിൽ ക്രിസ്തുവിനോടു ചേരുന്നവർ ജീവനുള്ള കല്ലുകൾ ആയിത്തീർന്നിരിക്കുന്നു. ഇതേ ആശയം എഫെ. 2-ാം അദ്ധ്യായത്തിലും കാണുന്നു. ദേവാലയത്തെപ്പറ്റിയുള്ള ദൈവത്തിന്റെ ലക്ഷ്യം ദൈവത്തിനു പ്രസാദമുള്ള ആത്മീയ യാഗം കഴിപ്പാന്തക്ക വിശുദ്ധ പുരോഹിത വർഗ്ഗമായിത്തീരുകയാണ്.(1 പത്രോ.2:5).

സഭയാണ് വിശുദ്ധ പുരോഹിതവർഗ്ഗം.(2:9). പഴയനിയമത്തിൽ ഇസ്രായേലിന് ഉണ്ടായിരുന്ന പദവിയാണിത്.(പുറ.19:6), "

പുരോഹിത വർഗ്ഗ"ത്തിൻെറ ദൗത്യം ആത്മീയ യാഗം കഴിക്കുക എന്നതാണ് നമ്മുടെ അനുദിന പ്രാർത്ഥനകൾ ദൈവത്തിനർപ്പിക്കുന്ന ആത്മീയ യാഗമാണ്. "എൻെറ പ്രാർത്ഥന തിരുമുമ്പാകെ ധൂപം പോലെയും എൻെറ കൈകളിലെ കാഴ്ച വൈകുന്നേരത്തെയും കാഴ്ച പോലെയും കൈക്കൊള്ളണമെ" (സങ്കീ.141:2) എന്ന് സന്ധ്യാ പ്രാർത്ഥനയിൽ ചൊല്ലുന്നതിന്റെ അർത്ഥമിതാണ്. വിശുദ്ധന്മാരുടെ പ്രാർത്ഥന ഒരു ധൂപത്തിൻെറ സുഗന്ധം പോലെ ദൈവ സന്നിധിയിലേക്ക് ഉയരുന്നതായിട്ടാണ് വെളിപാടിൽ വി.യോഹന്നാൻ കണ്ടത്.(8:3).

നമ്മുടെ ജീവിതവും ഒരു ആത്മീയ യാഗമായിത്തീരണം. ദൈവം പ്രസാദിക്കുന്നത് യാഗത്തിലല്ല, കരുണയിലാണ്" (മത്താ.9:12), നമ്മുടെ ജീവിതം രൂപാന്തരപ്പെട്ട് നന്മ നിറഞ്ഞതാകുമ്പോഴാണ് നമ്മുടെ പ്രാർത്ഥന ദൈവത്തിനു പ്രസാദമുള്ള ആത്മീയ യാഗമായിത്തീരുന്നത്.

## ഹൂദോസ് ഈത്തോ (സഭയുടെ പുതുക്കം) നവം.8 (യോഹ.10:22-38)

'ഹൂദോസ് ഈത്തോ' സഭയുടെ പുതുക്കത്തിന്റെ അഥവാ പ്രതിഷ്ഠയുടെ പെരുന്നാളാണ്. സഭയുടെ ശുദ്ധീകരണവും, പ്രതിഷ്ഠയും രണ്ടല്ല. ആരാധനാ വർഷത്തിലെ ആദ്യത്തെ രണ്ടു ഞായറാഴ്ചകളിൽ സഭയെപ്പറ്റി ചിന്തിക്കുന്നതിന് പ്രത്യേക കാരണമുണ്ട്. ആരാധനാ വർഷത്തിന്റെ ലക്ഷ്യം സഭയുടെ അതായത് വിശ്വാസികളുടെ ശുദ്ധീകരണവും പുതുക്കവുമാണ്. ആരാധനാ വർഷത്തിലൂടെ ക്രിസ്തുവിലൂടെ നമുക്കു ലഭ്യമായ രക്ഷാപദ്ധതി നാം അനുസ്മരിക്കുകയും, അനുഭവിച്ചറിയുകയും ചെയ്യുന്നു. ക്രിസ്തുവിനെ നമ്മുടെ മുമ്പിൽ വരച്ചുകാട്ടുകയാണ് ആരാധനാ വർഷ ക്രമീകരണത്തിന്റെ ലക്ഷ്യം. ജനനപ്പെരുന്നാൾ, മാമോദീസാ, പീഡാനുഭവം, ഉയിർപ്പ്, പെന്തിക്കൊസ്തി മുതലായ പെരുന്നാളുകളെ കേന്ദ്രീകരിച്ചാണ് ആരാധനാ വർഷം ക്രമീകരിച്ചിരിക്കുന്നത്. ദൈവത്തിന് നമ്മോടുള്ള കരുതലും സ്നേഹവും നമ്മെപ്പറ്റിയുള്ള തന്റെ പദ്ധതിയും ക്രമമായി മനസ്സിലാക്കുന്നതിനും, തദനുസൃതമായി ആത്മീയജീവിതം നയിക്കുന്നതിനും നമ്മെ സഹായിക്കുവാൻ തക്കവണ്ണമാണ് പെരുന്നാളുകളും, വേദവായനകളും സഭ ക്രമീകരിച്ചിരിക്കുന്നത്.

യഹൂദന്മാർക്ക് 'ഹനൂക്ക' എന്ന പേരിൽ ഒരു പ്രതിഷ്ഠാപ്പെരുന്നാൾ ഉണ്ടായിരുന്നു. അതിൽനിന്നും പ്രചോദനം ഉൾക്കൊണ്ടാണ് 'ഹുദോസ് ഈത്തോ' ഉണ്ടായത്. ബി.സി.രണ്ടാം നൂറ്റാണ്ടിൽ അന്തിയോക്കസ് എപ്പിഫാനസ് എന്ന സിറിയൻ ഭരണാധികാരി യഹൂദന്മാരെ പീഡിപ്പിച്ചു. ബി.സി.168-ൽ അയാൾ യഹൂദന്മാരെ അപമാനിക്കുവാൻ യരുശലേം ദേവാലയം അശുദ്ധമാക്കുകയും, നിഷിദ്ധമായ പന്നിയെ യാഗപീഠത്തിൽ ബലിയർപ്പിക്കുകയും ചെയ്തു. ഈ സംഭവത്തെപ്പറ്റി പരാമർശിച്ചുകൊണ്ടാണ്"ശൂന്യമാകുന്ന മ്ലേച്ഛത"യെന്ന് ദാനിയേൽ പറയുന്നത്. യഹൂദന്മാർ മക്കാബിയരുടെ നേതൃത്വത്തിൽ ഒളിപ്പോരാട്ടം നടത്തി സിറിയാക്കാരെ തോൽപിച്ച് ദേവാലയം പിടിച്ചെടുത്ത് പുന:പ്രതിഷ്ഠ നടത്തി. അതിന്റെ അനുസ്മരണമാണ് 'ഹനൂക്ക'.

മാമോദീസായിലൂടെ ദൈവത്തിന്റെ ആലയമായി ശുദ്ധീകരിക്കപ്പെട്ടവരാണ് നാം. (1കൊരി.3:16). പരിശുദ്ധാത്മാവ് ആ ദേവാലയത്തിൽ വസിക്കുന്നു. അന്തിയോക്കസ് എപ്പിഫാനസിനെപ്പോലെ സാത്താൻ നമ്മെ അശുദ്ധമാക്കിയിരിക്കുന്നു. സാത്താനെ പരാജയപ്പെടുത്തി, നമ്മെ ദൈവത്തിനായി പ്രതിഷ്ഠിക്കാനുള്ള ദിവസമാണിന്ന്.

## സ്കറിയായോടുള്ള അറിയിപ്പിന്റെ ഞായർ നവം. 15 (ലൂക്കോ.1:1-23)

1. ഇനിയുള്ള ഞായറാഴ്ചകൾ ജനനപ്പെരുന്നാളിനുള്ള ഒരുക്ക ദിവസങ്ങളാണ്. ആദ്യകാലങ്ങളിൽ ക്രിസ്തുമസ്സിനു മുമ്പുള്ള നോമ്പ് നാല്പതു ദിവസമായിരുന്നു. അതനുസരിച്ച് നവംബർ 15-ന് ആയിരുന്നു ഈ നോമ്പ് ആരംഭിച്ചിരുന്നത്. ഇന്നും കോപ്റ്റിക്-എത്യോപ്യൻ സഭകളിൽ ഈ പതിവ് തുടരുന്നുണ്ട്.

കർത്താവിന്റെ ജനനവും ബാല്യവുമായി ബന്ധപ്പെട്ട വ്യക്തികളുടെ സംഭവങ്ങളാണ് ഇനിയുള്ള ഞായറാഴ്ചകളിൽ വായിക്കുന്നത്.

2. സെഖര്യാവിന് ദൈവദൂതൻ പ്രത്യക്ഷപ്പെടുന്ന സംഭവമാണ് ഇന്നത്തെ ചിന്താവിഷയം. പുതിയ നിയമത്തിലെ മാതൃകാ ദമ്പതിമാരിൽപ്പെട്ടവരാണ് സെഖര്യാവും എലിസബത്തും. അവരെപ്പററി വലിയ സാക്ഷ്യമാണ് വി.ലൂക്കോസ് നൽകുന്നത്(1:6). ആ മഹത് ദമ്പതികളുടെ പുത്രനായിട്ടാണ് യോഹന്നാൻ സ്നാപകൻ ജനിച്ചത്. "സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ യോഹന്നാനെക്കാൾവലിയവൻ ഉണ്ടായിട്ടില്ല" എന്ന് കർത്താവ് തന്നെ പറയുന്നു. അതിശ്രേഷ്ഠനും, എക്കാലത്തും താപസന്മാരുടെ മാതൃകയുമായ യോഹന്നാൻ ജനിച്ചത് ദൈവസന്നിധിയിൽ നീതിയുള്ളവരും കുറ്റമില്ലാത്തവരുമായ ദമ്പതികളുടെ മകനായിട്ടായിരുന്നു.

നമ്മുടെ സഭയിൽ ആത്മീയ നിറവുള്ള വിശുദ്ധന്മാരായ ആളുകൾ ഉണ്ടാകുന്നില്ലെന്ന് പലരും പരാതിപ്പെടാറുണ്ട്. അതിനു കാരണം ആത്മീയനിറവുള്ള കുടുംബങ്ങൾ ഉണ്ടാകാത്തതാണ്.

3. നീതിമാനായ സെഖര്യാവ് ദൂതൻെറ വാക്കുകൾ വിശ്വസിക്കുവാൻ മടി കാണിച്ചു, തത്ഫലമായി സെഖര്യാവ് മൗനിയായി ജീവിക്കേണ്ടി വന്നു.(1:20), സെഖര്യാവിന് ദൈവം ശിക്ഷ നൽകുകയായിരുന്നുവെന്ന് തോന്നുന്നില്ല. ദൈവത്തിൻെറ കരുണയെപ്പറ്റി കൂടുതൽ മനസ്സിലാക്കുന്നതിനും, തെറ്റ് മനസ്സിലാക്കി അനുതപിക്കുവാനും ദൈവം അവസരം നൽകുകയായിരുന്നു. സെഖര്യാവിനെ ദൈവം ശുദ്ധീകരിക്കുകയായിരുന്നു.

രോഗങ്ങളും പ്രതിസന്ധികളും ഉണ്ടാകുമ്പോൾ പലരും സ്വയം ചോദിക്കാറുണ്ട്,'ദൈവമേ എന്ത് തെറ്റ് ചെയ്തിട്ടാണ് നീ എന്നെ ശിക്ഷിക്കുന്നത്?', വേദനകളും രോഗങ്ങളും ദൈവശിക്ഷയായി കണക്കാക്കുന്നത് ക്രിസ്തീയമല്ല, ഫലം നൽകുന്ന കൊമ്പുകൾ അധികം ഫലം കായിക്കുവാൻ ചെത്തി വെടിപ്പാക്കപ്പെടുന്നു.(യോഹ.15:2), ദൈവത്തിൻെറ കരുണയും, കരുതലും മനസ്സിലാക്കി, ദൈവത്തോട് അടുക്കുവാൻ നമുക്കു ലഭിക്കുന്ന അവസരങ്ങളാണ് രോഗവും, വേദനകളും.

◆

# ബൈബിൾ പഠനം

ഫാ. ഒ. പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി - 682 308

അപ്പോ: പ്രവൃത്തികൾ
അദ്ധ്യായം 7,8,9,10
ചോദ്യങ്ങൾ

1. യഹൂദന്മാരുടെ ചരിത്രം ആരിൽ ആരംഭിക്കുന്നു എന്നാണ് സ്തേഫാനോസ് പറയുന്നത്?
2. സ്തേഫാനോസ് അബ്രാഹാമിൽ കാണുന്ന മൂന്ന് വിശേഷതകൾ ഏതെല്ലാം?
3. യൗസേഫിൻെറ സ്വഭാവത്തെ സ്തേഫാനോസ് രണ്ടു വാക്കിൽ സംഗ്രഹിച്ചിരിക്കുന്നു. അത് ഏതെല്ലാം?
4. " ദൈവം നിങ്ങളുടെ സഹോദരന്മാരിൽ നിന്ന് ഒരു പ്രവാചകനെ എഴുന്നേല്പിക്കും എന്നു ഇസ്രായേൽ മക്കളോടു പറഞ്ഞു."- ആ പ്രവാചകൻ ആര്?
5. " സ്വർഗ്ഗം എനിക്കു സിംഹാസനവും ഭൂമി എൻെറ പാദപീഠവും ആകുന്നു; നിങ്ങൾ എനിക്കു പണിയുന്ന ആലയം ഏതു വിധം? എൻെറ വിശ്രമ സ്ഥലവും ഏത്? ഇതൊക്കെയും എൻെറ കൈയ്യല്ലോ ഉണ്ടാക്കിയത് എന്ന് കർത്താവ് അരുളി ചെയ്യുന്നു" എന്ന് പ്രവാചകൻ വിലപിക്കുവാൻ കാരണമെന്ത്?
6. സ്തേഫാനോസിൻെറ അന്തിമ വാക്കുകൾ എഴുതുക?
7. സ്തേഫാനോസിനെ കൊല്ലുന്നവർക്ക് എല്ലാ ഒത്താശകളും ചെയ്തു കൊടുത്ത നേതാവ് ആരായിരുന്നു.?
8. ഫീലിപ്പോസ് ശമർയ്യപട്ടണത്തിൽ ചെയ്ത അത്ഭുദങ്ങൾ എന്തെല്ലാം.?
9. ദൈവത്തിൻെറ ദാനം പണത്തിന് വാങ്ങിക്കൊള്ളാം എന്ന് നിരൂപിച്ച നീചമനുഷ്യൻ ആര്? അവൻെറ മറു പേരു കൂടി എഴുതുക?
10. എത്യോപ്യൻ ഷണ്ഡനോട് ഫിലിപ്പോസ് ശ്ലീഹാ ഏശായാ പ്രവചനത്തിലെ ഏതു വാക്യം ആധാരമാക്കിയാണ് പ്രസംഗിച്ചത് സ്നാനപ്പെടുത്തിയത്?
11. ശൗലിന് ദൈവദർശനം ഉണ്ടായ സ്ഥലം ?
12. ശൗലിൻെറ മേൽ കൈവച്ച് പ്രാർത്ഥിച്ച് അവന് മാമോദീസാ കൊടുത്തതാര്?
13. പത്രോസ് സൗഖ്യമാക്കിയ പക്ഷവാതക്കാരൻെറ പേര് എന്ത്?
14. പത്രോസ് ശ്ലീഹാ മരണത്തിൽ നിന്ന് ഉയർപ്പിച്ചത് ആരെ?
15. കൊർന്നേലിയോസിൻെറ സ്വഭാവ വിശേഷതകൾ ഏതെല്ലാം?
16. കൊർന്നേലിയോസിൻെറ ഭവനത്തിൽ നടന്ന സംഭവങ്ങൾ മൂലം ദൈവം യഹൂദന്മാരുടെയിടയിൽ മാത്രമല്ല ജാതികളുടെ ഇടയിലും മുഖപക്ഷമില്ലാതെ പ്രവർത്തിക്കുന്നു എന്നു പത്രോസിന് ബോദ്ധ്യമായി വിശദീകരിക്കുക?

## ഓഗസ്റ്റ്ലക്കത്തിലെ ചോദ്യങ്ങൾക്കുളള ഉത്തരങ്ങൾ

അപ്പോ.പ്രവൃത്തികൾ. 1,2,3

1. വൈദ്യനായ ലൂക്കോസ്, തെയോഫിലോസ്
2. അവർക്ക് ഇനി ഏറെനാൾ കഴിയും മുമ്പ് പരിശുദ്ധാത്മാവ് കൊണ്ട് സ്നാനം ലഭിക്കും എന്നതുകൊണ്ടും (1:5)
3. അവർ ശക്തി ലഭിച്ചിട്ട് യെറുശലേമിലും, യഹൂദ്യയിൽ എല്ലായിടത്തും ശമര്യായിലും, ഭൂമിയുടെ അറ്റത്തോളവും കർത്താവിന് സാക്ഷികൾ ആകും (1:8)
4. ഗലീല പുരുഷന്മാരെ നിങ്ങൾ ആകാശത്തേയ്ക്ക് നോക്കി നിൽക്കുന്നതെന്ത്?നിങ്ങളെ വിട്ടു സ്വർഗ്ഗാരോഹണം ചെയ്ത ഈ യേശുവിനെ സ്വർഗ്ഗത്തിലേയ്ക്ക് പോകുന്നവനായി നിങ്ങൾ കണ്ടതു പോലെ തന്നെ അവർ വീണ്ടും വരും (1:11)
5. ഒരു ശാബത് ദിവസം ie ഏകദേശം 1/2 മൈൽ
6. മാനദണ്ഡം. കർത്താവായ യേശു യോഹന്നാൻെറ സ്നാനം മുതൽ നമ്മെ വിട്ടു ആരോഹണം ചെയ്ത നാൾ വരെ നമ്മുടെ ഇടയിൽ സഞ്ചരിച്ചു പോന്ന കാലത്തെല്ലാം ഞങ്ങളോടുകൂടെ അവൻെറ പുനരുത്ഥാനത്തിന് സാക്ഷിയായിരിക്കണം.
ബർശബ എന്ന യോസേഫ്, മത്ഥിയാസ് എന്നിവരെ നിർത്തി പ്രാർത്ഥിച്ച് ചീട്ട് ഇട്ടു. ചീട്ട് മത്ഥിയാസിനു വീണു. അവനെ തിരഞ്ഞെടുത്തു.
7.പെന്തിക്കോസ്തിയിൽ /50-ാം ദിവസം/ 10-ാം ദിവസം കഴിഞ്ഞു.(2:1)
8. യോവേൽ പ്രവാചകൻ(2:16)
9. ദൈവമോ മരണപാശങ്ങളെ അഴിച്ചിട്ട് അവനെ ഉയർത്തെഴുന്നേല്പിച്ചു. മരണം അവനെ പിടിച്ചു വെക്കുന്നത് അസാദ്ധ്യമായിരുന്നു(2:24)
10. നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി ഓരോരുത്തൻ യേശു ക്രിസ്തുവിൻെറ നാമത്തിൽ സ്നാനം ഏല്പിൻ (2:38)
11.ഏകദേശം 3000പേർ സഭയിൽ ചേർന്നു. അവർ അപ്പോസ്തോലന്മാരുടെ ഉപദേശം കേട്ടും കൂടായ്മയ ആചരിച്ചും അപ്പം നുറുക്കിയും പ്രാർത്ഥന കഴിച്ചും പോന്നു (2:42)
12. പത്രോസും യോഹന്നാനും സുന്ദരമെന്ന ഗോപുരത്തിങ്കൽ ഭിക്ഷയാചിച്ചുകൊണ്ടിരുന്ന മുടന്തനെ (3:1)

## കഴിഞ്ഞലക്കത്തിലെ ചോദ്യങ്ങൾക്കുളള ഉത്തരങ്ങൾ

(അദ്ധ്യാ: 4,5,6)

1. യേശു ക്രിസ്തുവിൽ അല്ലാതെ മറ്റൊരുത്തനിലും രക്ഷയില്ല; നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെയിടയിൽ നൽകപ്പെട്ട വേറൊരു നാമവും ഇല്ല.(4:12)
2. ദൈവത്തേക്കാൾ അധികം നിങ്ങളെ അനുസരിക്കുന്നത് ദൈവത്തിൻെറ മുമ്പാകെ ന്യായമോ എന്ന് വിധിപ്പിൻ. ഞങ്ങൾക്കോ ഞങ്ങൾ കണ്ടും കേട്ടും ഇരിക്കുന്നത് പ്രസ്താവിക്കാതിരിക്കാൻ കഴിയുന്നതല്ല.(4:19,20)
3. പ്രാർത്ഥിച്ചപ്പോൾ അവർകൂടിയിരുന്ന സ്ഥലം കുലുങ്ങി, എല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞവരായി ദൈവവചനം ധൈര്യത്തോടെ പ്രസ്താവിച്ചു.(4:31)
4.പ്രബോധനപുത്രൻ; കുപ്രോസ് ദ്വീപുകാരൻ, യോസേഫ് എന്ന ലേവ്യൻ.(4:36)
5. അനന്യാസ്, സഫീര.(5:4)
6.പത്രോസിൻെറ നിഴൽ.(5:15)
7. സർവ്വജനത്തിനും ബഹുമാനമുളള ധർമ്മോപദേഷ്ടാവ് ആയ ഗമാലീയേൽ. (5:34)
8. യൗനഭാഷക്കാരുടെ വിധവമാരെ ഉപേക്ഷയായി വിചാരിക്കുന്നു എന്ന വിഷയം.(6:1)
9. ശിഷ്യൻമാർ പ്രാർത്ഥനയിലും വചന ശുശ്രൂഷയിലും ഉറ്റിരിക്കും.(6:4)
10. സേഫാനോസ്, ഫിലിപ്പോസ്, പ്രൊഖൊരൊസ്,നിക്കാനോർ, തിമേ, പർമ്മെനാസ്, അന്ത്യോക്യാക്കാര, നിക്കോലാവൊസ്. (6:5)
11.അദ്ദേഹം കൃപയും ശക്തിയും നിറഞ്ഞവനായതുകൊണ്ട് (6:8)
12. സ്തേഫാനോസിൻെറ മുഖം ഒരു ദൈവദൂതൻെറ മുഖം പോലെ കണ്ട്(6:15)

◆

# Mar Gregorious Orthodox Syrian Church

**Post Box No - 181, Patna - 800 001, Bihar**

***SHOW THIS PAGES TO YOUR FAMILY AND FRIENDS AN APPEAL***

*This appeal is in the name of MAR GREGORIOUS ORTHODOX SYRIAN CHURCH, PATNA. All though we are few in number in Patna, we were Congregation here since 1963. In the 1996 November 22nd, we began the foundation work in our land purchased a year ago. In spite of lot of teething problems at this infancy stage as well as untold hurdles had to be overcome, with the GRACE of HIS HOLINESS the SAINT OF PARUMALA, we are able to make the structure base with the minimum facilities in the shape of a church by the 2nd november, 1997. This was a long cherished dream of us, the Patnaites. In Bihar to construct a church in the midst of Castism, Criminalism, Muscleism etc, is a herculian task. After the completion of this partial construction, we are in debt of over Rs. 2 lakhs. Hences this appeal for your kind and generous co-operation in the name of christian brotherhood inorder to tide over our present financial stringency. As the proverb says, "Something is better than nothing" if you agree with me, ask 'what can I do about it?' and I answer 'YOURPART' D.D/ Cheque. May kindly be sent in favour of M.G.O. S.C. BUILDING FUND, PATNA.*

To,

Rev. Fr. SAM OOMMEN
C/o - LATE LALA B.SHARMA
'RADHA BHAVAN'
NEAR L.C.T. GHAT
MAIN PURA, PATNA-1, PIN- 800001
BIHAR

Please help and be blessed.

Yours in His service

Sd/-

Fr. Sam oommen Panackamattam
VICAR, M.G.O.S.C, PATNA.

# സുപ്രീം കോടതിവിധി:
## *കഴമ്പില്ലാത്ത വിഘടനവാദങ്ങൾ*

തുടർച്ച.......

അഡ്വ. സജി കൊടുവത്ത്

രണ്ടാം സമുദായ കേസിന്റെ ഒരു ഘട്ടത്തിലും കാതോലിക്കാ ബാവാമാരുടെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം പ്രത്യേകമായി പാത്രിയർക്കീസ് വിഭാഗം ചോദ്യം ചെയ്തിരുന്നില്ല. മലങ്കര അസോസിയേഷൻ വിളിച്ചു കൂട്ടുവാനുള്ള സുപ്രീംകോടതിയുടെ 25-2-1996 ലെയും, 5-2-1997- ലെയും ഉത്തരവുകളിൽ ആരാണ് മലങ്കര അസോസിയേഷൻ വിളിച്ച് ചേർക്കേണ്ടതെന്ന് നിർദ്ദേശിക്കാതിരുന്നതിൽ നിന്നു തന്നെ ആ സ്ഥാനം ഒഴിഞ്ഞുകിടപ്പില്ലെന്ന നിലപാടാണ് സുപ്രീംകോടതിക്കുള്ളതെന്ന് വ്യക്തമല്ലേ? ഏതു നിലയിലും സുപ്രീംകോടതി 25-3-1996-ൽ ഉത്തരവായ സ്റ്റാറ്റസ്ക്കോയുടെ ആനുകൂല്യവും നിലവിലുള്ള മലങ്കര മെത്രാപ്പോലീത്തായ്ക്ക് അവകാശപ്പെടാവുന്നതാണ്.

പട്ടാപകലിനെ ഇരുട്ടാക്കാൻപ്പൊട്ട വാദങ്ങൾ നിരത്തുന്നു അഡ്വ. സജി കൊടുവത്ത്

പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ, കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ എന്നീ രണ്ടു സ്ഥാനത്തേയ്ക്കുള്ള പിൻഗാമിയെയാണ് മാത്യൂസ് ദ്വിതീയൻ ബാവായെ 3-ാം അപ്പീൽ പ്രതിയായി സുപ്രീം കോടതി കക്ഷി ചേർത്തത്. ഈ നിലയിൽ അദ്ദേഹം ബോധിപ്പിച്ച ഹർജികൾ സുപ്രീംകോടതി തീർച്ചചെയ്യുകയും ചെയ്തു. കോടതി തയ്യാറാക്കി അംഗീകരിച്ച ഡിക്രിയിൽ പ. മാത്യൂസ് ദ്വിതീയൻ ബാവായെ 'കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും' എന്നാണ് പറഞ്ഞിട്ടുള്ളതും.

**6. പാത്രിയർക്കീസിന്റെ സ്ഥാനം**

മലങ്കര സഭാഭരണഘടനയിൽ നൽകിയിട്ടുള്ളതിലുപരിയായ പദവി അന്ത്യോഖ്യാപാത്രിയർക്കീസിന് മലങ്കരയിലുണ്ടെന്ന് സുപ്രീംകോടതി വിധിച്ചുവെന്നാണ് മറ്റൊരു പ്രചാരണം. എന്നാൽ പാത്രിയർക്കീസും മലങ്കര സഭയും തമ്മിലുള്ള ബന്ധം സഭാ ഭരണഘടനാനുസൃതമാണെന്ന് സുപ്രീംകോടതി ആവർത്തിച്ച് വ്യക്തമാക്കിയെന്നാണ് വസ്തുത. ജ: ബി.പി. ജീവൻ റെഡ്ഡിയുടെ വിധി ന്യായത്തിൽ ഇതേപ്പറ്റി ഇപ്രകാരമാണ് പറയുന്നത്.

**i.**"കാതോലിക്കേറ്റിന്റെ പുന:സ്ഥാപനം മൂലവും A-13:14 അക്കം പ്രമാണങ്ങൾ (അബ്ദേദ്മിശിഹാ പാത്രിയർക്കീസിന്റെ കല്പനകൾ) മൂലവും പാത്രിയർക്കീസ് കാതോലിക്കായ്ക്കു കൈമാറിയ അധികാരങ്ങൾ പാത്രിയർക്കീസിന് നഷ്ടപ്പെട്ടിട്ടില്ലായിരിക്കാം. എന്നാലും യുക്തിസഹമായി പറയുമ്പോൾ പാത്രിയർക്കീസ് തനിക്കുണ്ടായിരുന്നതും ഉള്ളതുമായ അധികാരങ്ങൾ അതിനുശേഷം കാതോലിക്കായോടും മലങ്കര സഭയോടും (അസോസിയേഷനോടും) ആലോചിച്ചു ചെയ്യുവാൻ ബാദ്ധ്യസ്ഥനാണ്. അതു തീർച്ചയായും1934-ലെ ഭരണഘടന പ്രകാരവുമായിരിക്കണം.(പാരാ.135-b)"

**ii.**"A-13ഉം A-14ഉം അക്കങ്ങൾ മൂലം കാതോലിക്കായ്ക്കുള്ള മഹത്വവും അധികാരങ്ങളും 1934-ലെ ഭരണഘടനയിൽ (1951-ൽ ഭേദഗതി ചെയ്തത്) ഉറപ്പിക്കുകയും ശക്തിപ്പെടുത്തുകയും വിപുലപ്പെടുത്തുകയും ചെയ്തു. A-19 അക്ക പ്രമാണത്തിൽ മാർ ബസേലിയോസ് ഗീവർഗ്ഗീസിനെ കാതോലിക്കായായി പാത്രിയർക്കീസ് സന്തോഷത്തോടെ സ്വീകരിച്ചിട്ടുള്ളതാണ്. അതോടൊപ്പം, പാത്രിയർക്കീസ് 1934-ലെ ഭരണഘടന പാത്രിയർക്കീസിനെ തള്ളിപ്പറയുന്നില്ല എന്നതും തുല്യ പ്രാധാന്യത്തോടെ കാണേണ്ടതാണ്. മറിച്ച് മലങ്കരസഭ ഒരു വിഭാഗമാണെന്ന് പറയുന്ന ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാനമേലദ്ധ്യക്ഷൻ പാത്രിയർക്കീസാണെന്ന് ഇത് ആവർത്തിച്ച് ഉറപ്പിക്കുകയും ചെയ്യുന്നു. ഇതു ശരിയാണെങ്കിലും, 1912- നു മുമ്പ് പാത്രിയർക്കീസ് പ്രയോഗിച്ചിരുന്ന എല്ലാ ഊർജ്ജിതമായ അധികാരങ്ങളും A-14ഉം A-13ഉം അക്കങ്ങൾ മൂലം കാതോലിക്കായിൽ നിക്ഷിപ്തമായിട്ടുള്ളതാണ്."(പാര.136)

**iii.**"മലങ്കര സഭയിൽ മെത്രാന്മാരെ വാഴിക്കുന്നതിനും മൂറോൻകൂദാശ ചെയ്യുന്നതിനും മറ്റ് ആത്മീയ കാര്യങ്ങൾ നടത്തുന്നതിനുമുള്ള അധികാരം കാതോലിക്കായ്ക്കും നൽകുകമൂലം പാത്രിയർക്കീസ് അതുവരെ കൈകാര്യം ചെയ്തുകൊണ്ടിരുന്ന മേല്പറഞ്ഞ അധികാരങ്ങൾ അദ്ദേഹത്തിനു പൂർണ്ണമായി നഷ്ടപ്പെട്ടില്ലായിരിക്കാം. എന്നാൽ ഇന്ത്യയിൽ മേല്പറഞ്ഞ അധികാരങ്ങളോടുകൂടിയ ഒരു കേന്ദ്രം പാത്രിയർക്കീസ് സ്വയം സ്ഥാപിച്ചതിനുശേഷം അദ്ദേഹത്തിനു ആ അധികാരങ്ങൾ ഏകപക്ഷീയമായി, അതായത് കാതോലിക്കായോടാലോചിക്കാതെ, നടപ്പാക്കുവാൻ കഴിയുകയില്ല എന്ന് വിധിക്കുന്നത് യുക്തിസഹമാകുന്നു. കാതോലിക്കായോട് ആലോചിച്ചു മാത്രമേ അദ്ദേഹത്തിനു മേല്പറഞ്ഞ അധികാരങ്ങൾ പ്രാവർത്തികമാക്കാൻ സാധിക്കൂ. മെത്രാപ്പോലീത്തായായോ മലങ്കര മെത്രാപ്പോലീത്തായായോ നിയമിക്കപ്പെടുന്നയാൾ സെമിനാരി കേസിൽ ഉറപ്പിച്ച് പറഞ്ഞിട്ടുള്ളതു പോലെ ജനങ്ങളാൽ സ്വീകരിക്കപ്പെട്ടിരിക്കണം. മെത്രാപ്പോലീത്താമാരെ വാഴിക്കാനുള്ള പാത്രിയർക്കീസിന്റെ അധികാരം ഇപ്പോൾ 1934-ലെ ഭരണഘടനയ്ക്കു വിധേയമാണ്."(പാരാ.142(3).

**iv.** "കാതോലിക്കേറ്റിന്റെ പുനരുദ്ധാരണത്താലും A-14-ാം അക്കം കൽപ്പന നൽകിയതിനാലും 1934- ലെ ഭരണഘടന സ്വീകരിച്ചിരുന്നാലും(താഴെ രേഖപ്പെടുത്തിയിട്ടുള്ളതാണ്) പാത്രിയർക്കീസിന്റെ അധികാരം അസ്തമനാവസ്ഥയിലേയ്ക്ക് എത്തിച്ചേർന്നേക്കാം. എങ്കിലും മലങ്കര സഭ ഒരു വിഭാഗമായിരിക്കുന്ന സുറിയാനി സഭയുടെ പ്രധാന മേൽ അദ്ധ്യക്ഷനായി അദ്ദേഹം തുടരുന്നു. ആത്മീയമായി കാതോലിക്കായ്ക്കു ഉപരിയായ സ്ഥാനമാണ് പാത്രിയർക്കീസിനുള്ളത്. എന്നിരുന്നാലും മലങ്കരസഭയുടെമേലോ അതിന്റെ വസ്തുക്കളിന്മേലോ യാതൊരു ഭൗതികാധികാരവും

പാത്രിയർക്കീസിനില്ല. ഒരിക്കലും ഉണ്ടായിരുന്നിട്ടുമില്ല."(പാര.142(4).

v."പാത്രിയർക്കീസ് കാതോലിക്കേറ്റിൻെറ പുനരുദ്ധാരണം. 1934-ലെ ഭരണഘടന ഇവയുടെ സാദ്ധ്യത പൂർണ്ണമായി സ്വീകരിച്ചിരിക്കുന്നു എന്നും അതിൽമേലുള്ള സകല എതിർപ്പുകളും ഉപേക്ഷിച്ചിരിക്കുന്നു എന്നും തീർപ്പ് കൈക്കൊള്ളേണ്ടിയിരിക്കുന്നു. പ്രതികളിൽ ചിലർ ഉർപ്പെടെ പാത്രിയർക്കീസിൻെറ ഭാഗത്തുള്ള പലരും ഭരണഘടന സ്വീകരിക്കുകയും അതിനുകീഴ്പ്പെട്ടു നിന്നു കൊള്ളാമെന്നും പ്രതിജ്ഞയെടുക്കുകയും ചെയ്തു. ഇപ്പോൾ അവർക്ക് മറുപാടു തിരിയുവാനോ അതിനെ ചോദ്യം ചെയ്യുവാനോ സാദ്ധ്യമല്ല.(പാര.142(6)."

vi."മലങ്കരയിൽ പാത്രിയർക്കീസിൻെറ ആത്മീയ മേല്കോയ്മ 1934-ലെ ഭരണഘടനയിൽ പറയുന്നതാണ്. ഇത് (അദ്ദേഹത്തിൻെറ ആരോപണങ്ങളാലും പ്രഖ്യാപനങ്ങളാലും) നഷ്ടപ്പെട്ടുവെന്നു കരുതാവുന്നതല്ല".(പാര.142(9).

ജസ്റ്റീസ് സഹായ്. പാത്രിയർക്കീസും കാതോലിക്കായും തമ്മിലുള്ള ബന്ധത്തെപ്പറ്റി ഇപ്രകാരമാണ് വിധിച്ചത്:

i. "അബ്ദേദ് മിശിഹായുടെ A-14-ലെ അക്കം കൽപ്പന പ്രകാരം പാത്രിയർക്കീസിനുണ്ടായിരുന്ന ലൗകികവും ആത്മീയവുമായ മുഴുവൻ അധികാരങ്ങളും കിഴക്കിൻെറ കാതോലിക്കായിൽ നിക്ഷിപ്തമാക്കി. മേലിൽ ശ്രദ്ധിക്കേണ്ടിയിരുന്ന ആകെയുള്ള ബന്ധം ഇരുവരും തമ്മിലുള്ള സഹവർത്തിത്വബന്ധം മാത്രമായിരുന്നു. യഥാർത്ഥത്തിൽ, 1876 - ലെ മുളന്തുരുത്തി സുന്നഹദോസു മുതൽ 1912 - വരെയുള്ള ചരിത്രം നോക്കിയാൽ കാതോലിക്കായെ അന്ത്യോഖ്യാ പാത്രിയർക്കീസിൻെറ കീഴ്സ്ഥാനിയായല്ല പരിഗണിച്ചിരുന്നതെന്നു കാണാം. കാതോലിക്കാ പാത്രിയർക്കീസിനുള്ള അതേ ആത്മീയവും ലൗകികവുമായ അധികാരങ്ങൾ പ്രയോഗിച്ചു വന്നു. എന്നാൽ അതു ബഹുമാനൃതയോടെയുള്ള പരസ്പര സംസർഗ്ഗത്തോടെയായിരുന്നു. ഈ സാഹചര്യത്തിൽ കാതോലിക്കായെ മുടക്കിയിട്ടുള്ളത് കാനോനികമായോ, ആചാരപരമായോ, ഭരണഘടനാപരമായോ അംഗീകരിക്കത്തക്കതല്ല." (പാര.54)

ii)" മെത്രാപ്പോലീത്താമാരെ വാഴിക്കുവാനും അന്ത്യോഖ്യാ പാത്രിയർക്കീസിന് ചെയ്യാമായിരുന്ന എല്ലാ പ്രവൃത്തികളും ചെയ്യുവാനുമുള്ള അധികാരത്തോടെ കിഴക്കിൻെറ കാതോലിക്കേറ്റ് സ്ഥാപിച്ചതിൻെറ ഫലം. പാത്രിയർക്കീസിൽ നിക്ഷിപ്തമായിരിക്കുമെന്ന് മുമ്പത്തെ വിധികളിൽ കല്പിച്ചിരുന്ന അധികാരങ്ങൾ അസ്തമനാവസ്ഥയിലായി എന്നുള്ളതാണ്....... "(പാര.56)

iii)"മുൻപറഞ്ഞ പ്രമാണങ്ങൾ ശരിയായി വ്യാഖ്യാനിക്കുകയും അതിനുശേഷമുള്ള നടപടികളുടെ ഗതി ശരിയായി വിലയിരുത്തുകയും ചെയ്താൽ, മലബാറിലെസുറിയാനിസഭയും (കാതോലിക്കാ) അന്ത്യോഖ്യാ പാത്രിയർക്കിസും ഏതാണ്ട് തുല്യ ആത്മീയ അധികാരമുള്ള രണ്ട് അദ്ധ്യക്ഷന്മാരായിരുന്നുവെന്ന് കാണാം. നാട്ടിലുള്ളതും സിറിയയിലുള്ളതുമായ ഈ അധികാരികൾ തമ്മിൽ സന്തോഷകരമായ പരസ്പര സംസർഗ്ഗത്തിൽ ഏർപ്പെട്ടു. ഈ പരസ്പര സംസർഗ്ഗത്തിൻെറ അർത്ഥം ഇരുവരും പ്രധാന മേലദ്ധ്യക്ഷന്മാരാണെന്നാണ്. എന്നാൽ ഇവർ രണ്ടും ഒന്നുചേർന്നാൽ അധികാരക്രമത്തിൽ പാത്രിയർക്കീസായിരിക്കണം ഉന്നതൻ. ഒരാൾ മറ്റേ ആൾക്ക് കീഴ്സ്ഥാനിയാകാതെ, ഒരാൾ പരമോന്നതനും മറ്റെയാൾ ഉന്നതനുമായുള്ള രണ്ടു പ്രധാനമേലദ്ധ്യക്ഷന്മാർ ഉണ്ടാവുക എന്നത് സമുദായകാര്യങ്ങളിൽ അറിയപ്പെടാത്തകാര്യമല്ല. എന്നാൽ ഇപ്പോൾ കാതോലിക്കായും പാത്രിയർക്കീസുമായുള്ള ബന്ധം ഭരണഘടനയിൽ നിയന്ത്രിക്കപ്പെടുന്നതാണ്."(പാര.56)

മുകളിൽ ഉദ്ധരിച്ച, ജസ്റ്റിസ് സഹായിയുടെയും, ജസ്റ്റിസ് റഡ്ഢിയുടെയും വിധിപ്പരാമർശങ്ങൾ, പരസ്പര വിരുദ്ധങ്ങളല്ലെന്നും മറിച്ച്, അവ അബോദ്ധ്യപൂരകങ്ങളാണെന്നും വ്യക്തമാണല്ലോ. ഈ സ്ഥിതിയിൽ, പാത്രിയർക്കീസ്- കാതോലിക്കാ ബന്ധത്തെപ്പറ്റി രണ്ടു വിധി ന്യായങ്ങളിലെയും പ്രസ്താവങ്ങൾ മലങ്കര സഭയ്ക്കാകമാനം ബാധകമാണ്.

1934- ലെ സഭാഭരണഘടനയുടെ 1,2,5,101.114 വകുപ്പുകളാണ്,പ്രധാനമായും അന്ത്യോഖ്യാ പാത്രിയർക്കീസും മലങ്കരസഭയുമായുള്ള ബന്ധത്തെപ്പറ്റി പരാമർശിക്കുന്നത്, അവ താഴെ ചേർക്കുന്നു.

1. മലങ്കരസഭ- ഓർത്തഡോക്സ്, സുറിയാനി സഭയുടെ ഒരു വിഭാഗവും ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസുമാകുന്നു.

2. മലങ്കരസഭ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ ഉൾപ്പെട്ടതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായും ആകുന്നു.

5. ഈ സഭ അംഗീകരിച്ചിരിക്കുന്ന കാനോൻ മാർ എബ്രായയാൽ എഴുതപ്പെട്ട ഹൂദായകാനോൻ ആകുന്നു.(1898-ാം മാണ്ട് പാരീസ് പട്ടണത്തിൽ അച്ചടിച്ചിട്ടുള്ളത് ഈ കാനോൻ തന്നെയാണ്.)

101. കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മലങ്കരസഭ അംഗീകരിക്കുന്നതാകുന്നു.

114. ഒരാളെ കാതോലിക്കാ ആയി വാഴിക്കണമെങ്കിൽ ആ ആളെ ആ സ്ഥാനത്തേയ്ക്ക് അസോസിയേയ്ഷൻ തെരഞ്ഞെടുക്കേണ്ടതും, ആ തെരഞ്ഞെടുപ്പിനെ എപ്പിസ്കോപ്പൽ സിനഡ് അംഗീകരിക്കുന്ന പക്ഷം സിനഡ് ആ ആളിനെ കാതോലിക്കാ ആയി വാഴിക്കേണ്ടതും ആകുന്നു. മലങ്കര സഭയാൽ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസ് ഉണ്ടെങ്കിൽ കാതോലിക്കായെ വാഴിക്കുന്ന അവസരത്തിൽ പാത്രിയർക്കീസിനെയും ക്ഷണിക്കേണ്ടതും പാത്രിയർക്കിസ് വരുന്ന പക്ഷം സിനഡിൻെറ പ്രസിഡൻറ് എന്ന നിലയിൽ സിനഡിൻെറ സഹകരണത്തോടുകൂടി കാതോലിക്കായെ വാഴിക്കേണ്ടതും ആകുന്നു.

സഭാ ഭരണഘടനയുടെ ഒന്നും രണ്ടും വകുപ്പുകൾ അപഗ്രഥിച്ചാൽ, മലങ്കരസഭ, സുറിയാനിസഭയുടെ ഒരു കീഴ്ഘടകമല്ലെന്നും കാതോലിക്കായും, പാത്രിയർക്കീസും അതതു സഭകളുടെ പ്രധാനമേലദ്ധ്യക്ഷന്മാരാണെന്നും വ്യക്തമാണ്. ഭരണഘടനയുടെ 101,114 വകുപ്പുകൾ ഇക്കാര്യം ഉറപ്പിക്കുകയും ചെയ്യുന്നു. ഭരണഘടനയുടെ 94-ാം വകുപ്പുപ്രകാരം മലങ്കര സഭയുടെ ലൗകികവും വൈദികവും ആത്മീയവുമായ

ഭരണത്തിൻെറ പ്രധാന ഭാരവാഹിത്വം, ഈ ഭരണഘടനയ്ക്കു വിധേയമായി നിക്ഷിപ്തമായിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായിലാണ്.

ഭരണഘടനയുടെ 5-ാം വകുപ്പിൽ പറയുന്ന കാനോനിൽ കാതോലിക്കായും പാത്രിയർക്കീസും തമ്മിലുള്ള ബന്ധത്തെപ്പറ്റി ഇപ്രകാരമാണ് പ്രതിപാദിക്കുന്നത്.

അന്ത്യോഖ്യാ പാത്രിയർക്കീസ്, ക്ഷണിക്കപ്പെടുമ്പോഴല്ലാതെ, തിഗ്രീസിൻെറ സീമയിൽ ഭരണത്തിനായി പ്രവേശിക്കരുത്. മപ്രയാന (കാതോലിക്കാ) പാത്രിയർക്കീസിൻെറ ഭരണസീമയിലും പ്രവേശിക്കുവാൻ പാടില്ല. മപ്രയാന പാത്രിയർക്കീസിനോടുകൂടിയുള്ളപ്പോൾ പാത്രിയർക്കീസിൻെറ വലതുഭാഗത്ത് ഒന്നാമതായി ഉപവിഷ്ടനാകുകയും കുർബാന കൈക്കൊള്ളുകയും ചെയ്യണം. മപ്രയാന ജീവിച്ചിരിക്കുമ്പോൾ അദ്ദേഹത്തിൻെറ സമ്മതം കൂടാതെ പാത്രിയർക്കീസിനെ വാഴിക്കരുത്. അല്ലാത്തപക്ഷം പൗരസ്ത്യർക്ക് തനിയെ അവരുടെ മപ്രയാനയെ വാഴിക്കുവാൻ അവകാശമുണ്ടായിരിക്കും.

മേൽപറഞ്ഞ കാനോൻ വ്യവസ്ഥകളെ അധികരിച്ചാണ് 1934-ലെ ഭരണഘടനയിൽ കാതോലിക്കാ പാത്രിയർക്കീസ് ബന്ധം നിദാനിച്ചിട്ടുള്ളത്. അങ്ങനെയുള്ള ഭരണഘടന കോടതി പൂർണ്ണമായി അംഗീകരിക്കുകയും പാത്രിയർക്കീസ് ബാവായും ഈ ഭരണഘടന സ്വീകരിച്ചിട്ടുണ്ടെന്ന് വ്യക്തമാക്കുകയും ചെയ്തു.

ഈ ഭരണഘടന എല്ലാവർക്കും ബാധകമെങ്കിൽ അതിൽ പറയുന്നതിൽ കൂടുതൽ സ്ഥാനമോ ആത്മീയ മേൽക്കോയ്മയോ പാത്രിയർക്കീസിനുണ്ടാകുമോ?

രണ്ടാം സമുദായക്കേസിലെ ഒന്നാം പ്രതിയായിരുന്ന കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ എഴുതിയഓർത്തഡോക്സ് സുറിയാനി സഭ മതവും ഫിലോസഫിയും-/, എന്ന പുസ്തകത്തിൽ (കേരള യൂണിവേഴ്സിറ്റിയിൽനിന്നും ഡോക്ടറേറ്റ് ലഭിക്കുന്നതിനായി സമർപ്പിച്ച തിസീസാണിത്) പാത്രിയർക്കീസിൻെറ സ്ഥാനത്തെപ്പറ്റി പ്രതിപാദിച്ചിട്ടുള്ളത് താഴെ പറയും പ്രകാരമാണ്.

" കാതോലിക്കായ്ക്ക് പ്രാദേശികമായി സ്വയം ഭരണാവകാശമുണ്ട്; എന്നാൽ കോമൺവെൽത്തു രാജ്യങ്ങളിലെ പ്രസിഡന്റുമാർ ബ്രിട്ടിഷ്, രാജാവിൻെറ അല്ലെങ്കിൽ രാജ്ഞിയുടെ കീഴിലാണെന്നു പറയുന്നതുപോലെ, പാത്രിയർക്കീസിനു കീഴിലാണു കാതോലിക്കാ." ( ഒരു കോമൺവെൽത്തു രാജ്യമായ ഇൻഡ്യയുടെ പ്രസിഡൻറ് ബ്രിട്ടിഷ് രാജ്ഞിക്ക് കീഴിലാണെന്നു പറയുന്നതുപോലെ മാത്രമാണ് കാതോലിക്കാ പാത്രിയർക്കീസിനു കീഴിലെന്നു പറയുന്നതെന്നു സാരം) സഭാ ഭരണഘടനയിൽ പാത്രിയർക്കീസിന് നാമമാത്രമായ സ്ഥാനമേയുള്ളുവെന്ന് പാത്രിയർക്കീസ് വിഭാഗം തന്നെ സമ്മതിച്ചിരുന്നതും ആ നിലയിൽ സഭാഭരണഘടനയെ ഇക്കൂട്ടർ ചോദ്യം ചെയ്തിട്ടുള്ളതുമാണ്.

ഒന്നാം സമുദായക്കേസിൽ, പാത്രിയർക്കീസ് പക്ഷം സഭാഭരണഘടന പാത്രിയാർക്കീസിനെ ധിക്കരിച്ചും നിരാകരിച്ചും അദ്ദേഹവുമായുള്ള എല്ലാ ബന്ധവും വിഛേദിച്ചും ഉണ്ടാക്കിയിട്ടുള്ളതാണെന്ന നിലപാടാണെടുത്തത്.

രണ്ടാം സമുദായക്കേസിലെ 2-ാം പ്രതിയായിരുന്ന തോമസ് മാർ ദിവന്നാസിയോസ് കോടതിയിൽ സമർപ്പിച്ച പത്രികയിൽ 1934- ലെ ഭരണഘടനയേപ്പറ്റി ഇപ്രകാരമാണു പറഞ്ഞിട്ടുള്ളത്.

"പാത്രിയർക്കീസിൻെറ ആത്മീയ അധികാരം ഇല്ലായ്മചെയ്യുന്ന ഈ ഭരണഘടയുടെ വകുപ്പുകൾ അസാധുവാണ്."

കാതോലിക്കായെ മുടക്കുവാനുള്ള പാത്രിയർക്കീസിൻെറ അധികാരം:

വാദികളായകാതോലിക്കായെയും നിയുക്ത കാതോലിക്കായെയും പാത്രിയർക്കീസ് മുടക്കിയിട്ടുള്ളതിനാൽ അവർക്ക് മലങ്കരസഭാംഗങ്ങളെന്നനിലയിൽ അന്യായം ബോധിപ്പിക്കാൻ അവകാശമില്ലെന്നായിരുന്നു രണ്ടാം സമുദായക്കേസിലെ പ്രതികളുടെ പ്രധാന വാദമുഖങ്ങളിലൊന്ന്. ഇക്കാരണത്താൽ പാത്രിയർക്കീസ് കാതോലിക്കായെ മുടക്കിയിട്ടുള്ളതു ശരിയോ എന്ന തർക്കത്തിൽ തീരുമാനം അനിവാര്യമായിരുന്നു.

കാതോലിക്കായെ മുടക്കുവാൻ പാത്രിയർക്കീസിന് അധികാരമുണ്ടെങ്കിൽക്കൂടി പാത്രിയർക്കീസ്, കാതോലിക്കായെ മുടക്കിയിട്ടുള്ളത് സാധുവായ കാരണങ്ങളാലല്ലെന്നു കണ്ടെത്തിയതിനാൽ പ്രസ്തുത മുടക്ക് അസാധുവാണെന്നു സുപ്രീംകോടതി വിധിച്ചു. ഇക്കാരണത്താൽ മുടക്ക് സംബന്ധിച്ച തർക്കവിഷയത്തിൽ, 'പാത്രിയർക്കീസിന് കാതോലിക്കായെ മുടക്കാൻ അധികാരമുണ്ടോ' എന്ന് പരിശോധിക്കേണ്ടതായി വന്നില്ല (കോടതി വിധികളിൽ ഇത്തരം നിലപാടുകൾ സാധാരണയാണ്) സുപ്രീം കോടതികയുടെ വാക്കുകളിൽ നിന്നു തന്നെ ഇക്കാര്യം വ്യക്തമാകും. (പാത്രിയർക്കീസിന് മലങ്കരയിലുള്ള സ്ഥാനം സംബന്ധിച്ച തർക്ക വിഷയത്തിൽ സുപ്രീം കോടതി കൈക്കൊണ്ടതീരുമാനം മുമ്പേ പ്രതിപാദിച്ചിട്ടുള്ളതാണല്ലോ?)

"കാനോനിൽ (പാത്രിയർക്കീസ് പക്ഷം ആശ്രയിച്ച 18 അക്കങ്ങളിൽ പോലും) പാത്രിയർക്കീസിന്, കാതോലിക്കായെ മുടക്കുവാൻ അധികാരമുണ്ടെന്നു പറയുന്നില്ലെങ്കിലും, ഈ കേസിൻെറ ആവശ്യത്തിനു വേണ്ടി അത്തരത്തിൽ യാതൊരു തീരുമാനവും രേഖപ്പെടുത്താതെ - പ്രസ്തുതഅധികാരമുണ്ടെന്ന നിഗമനത്തിൽ ഞങ്ങൾ മുമ്പോട്ടു പോകുന്നു. കാതോലിക്കായെ മുടക്കിയതിന് അടിസ്ഥാനമായ കാരണങ്ങൾ സാധുവും അനുവദനീയവുമായ കാരണങ്ങളാണോ എന്ന ചോദ്യം നിലനിൽക്കുന്നു. 1974 ജനുവരി 30-ന് പാത്രിയർക്കീസ് കാതോലിക്കായ്ക്ക് നൽകിയ കത്തിലെ ആരോപണങ്ങൾ പരിശോധിച്ചാൽ അവ ......................'പരിശുദ്ധ'എന്ന പദം കാതോലിക്കാ തൻെറ പേരിനോട് ചേർത്ത് ഉപയോഗിച്ചതിനോടും 'മാർത്തോമ്മായുടെ പൗരസ്ത്യ'സിംഹാസനത്തിൽ ആരൂഢനായിരിക്കുന്നു എന്ന അവകാശവാദം പുറപ്പെടുവിച്ചതിനോടും കീഴ്സ്ഥാനി എന്നു സമ്മതിക്കാതെ പാത്രിയർക്കീസിനോടു 'സൗഹൃദബന്ധമാണ്' ഉള്ളതെന്ന ഉറച്ച നിലപാട് കൈക്കൊണ്ടതിനോടും ബന്ധപ്പെട്ടതാണെന്നും വ്യക്തമാക്കുന്നതാണ്. നേരത്തെ വിശദീകരിച്ചതുപോലെ ഈ ആക്ഷേപങ്ങളെല്ലാം 1959നും 1961നും ഇടയ്ക്ക് ഉയർത്തിയതും 1964 മെയ്-ൽവിട്ടുകളഞ്ഞതും ഉപേക്ഷിച്ചതുമാണ്.(പാര.138)

**8. ക്നാനായ സഭയും 1934-ലെ ഭരണഘടനയും:**

ഇതു സംബന്ധിച്ച, സുപ്രീംകോടതിയുടെ നിശ്ചയം താഴെപ്പറയുന്നതാണ്.

"ഈ കേസിൻെറ എല്ലാ വസ്തുതകളും സാഹ

ചര്യങ്ങളും വച്ചുകൊണ്ട് ഇപ്രകാരം പ്രഖ്യാപിച്ചാൽ മതിയാകും: 19-ാം പ്രതി (ക്നാനായ സമുദായം) തങ്ങളുടെ പ്രവർത്തനങ്ങളും പെരുമാറ്റവും മൂലം തങ്ങൾ മലങ്കര സഭയിലെ ഒരു അഭിവാജ്യഘടകമാണെന്ന നില കൈക്കൊണ്ടിട്ടുണ്ട്. തന്മൂലം 1934- ലെ മലങ്കര സഭാ ഭരണഘടന അവരെ ഭരിക്കുന്നതാണ്. എന്നാൽ ക്നാനായ സമുദായം മറിച്ചു തീരുമാനിക്കുന്ന ആകുന്നതുവരെ ക്നാനായ ഭരണഘടനയ്ക്കു വിധേയമായിരിക്കുമത്. (പാര.150)."

ക്നാനായ സഭയ്ക്കു നൽകിയിട്ടുള്ള ഹിതാഹിത നിർണ്ണയ സ്വാതന്ത്ര്യം, നിലവിൽ, ക്നാനായ സഭയ്ക്കു ബാധകമായ 1934- ലെ ഭരണഘടനാവകുപ്പുകൾ തളളിക്കളയുവാനല്ല; മറിച്ച്, ക്നാനായ ഭരണഘനയ്ക്കു വിധേയമല്ലാതെ 1934- ലെ ഭരണഘടന സ്വീകരിക്കുന്നതിനുമാത്രമാണ്. അതായത്, പൂർണ്ണമായോ ഭാഗികമായോ അവർക്കു തളളിക്കളയുവാൻ കഴിയുന്നത് ക്നാനായ ഭരണഘടനമാത്രമാണ്.

9. കാനോൻ

കാനോൻ സംബന്ധിച്ച് ജ:റഡ്ഢിയുടെ വിധിന്യായത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത് ഇപ്രകാരമാണ്.

"ഈ തർക്കത്തിൻെറ പ്രസക്തി പിന്നീടുണ്ടായ (ഒന്നാം സമുദായക്കേസ് വിധിക്കുശേഷമുണ്ടായ) സംഭവവികാസങ്ങളുടെയും അവയുടെ ഫലങ്ങളുടെയും വെളിച്ചത്തിൽ നഷ്ടപ്പെട്ടിട്ടുള്ളതാകയാൽ ഞങ്ങൾ അതിലേയ്ക്ക് കടക്കേണ്ട യാതൊരാവശ്യവുമില്ല." (പാര.142(1).

"പിന്നീടുണ്ടായ സംഭവവികാസങ്ങൾ കാതോലിക്കാപക്ഷം ആശ്രയിക്കുന്ന കാനോൻ പ്രകാരം മാത്രമാണ്. സഭാകാര്യങ്ങൾ നടത്തിയിട്ടുണ്ടെന്നു തെളിയിക്കുന്നു.

ജ:റഡ്ഢി തീരുമാനം കൈക്കൊളളാതിരുന്ന ഇക്കാര്യത്തിലും ജസ്റ്റിസ് സഹായി, ഖണ്ഡിതമായി, താഴെ പ്പറയുന്ന തീരുമാനം ചെയ്തു."

"പാത്രിയർക്കീസ് വിഭാഗം ഹാജരാക്കിയ ഹൂദായ കാനോൻ അല്ല സാധുവായ കാനോൻ പതിപ്പ്".(പാര.76).

രണ്ടു വിധിന്യായങ്ങളിലും, സാധുവാണെന്നും മലങ്കരസഭയ്ക്കാകമാനം ബാധകമാണെന്നും ആവർത്തിച്ചു പ്രഖ്യാപിച്ച 1934-ലെ ഭരണഘടനയുടെ 5-ാം വകുപ്പിൽ പറയുന്നത് 1898-ൽ പാരീസ് പട്ടണത്തിൽ അച്ചടിച്ച കാനോനാണ് (A അക്കം)സഭ അംഗീകരിച്ചിട്ടുളളതെന്നാണ്. അതുകൊണ്ടു തന്നെ കാനോൻ സംബന്ധിച്ച തർക്കങ്ങൾക്കും നിലനിൽപ്പില്ല; ഈ തർക്കത്തിൻെറ പ്രസക്തി നഷ്ടപ്പെട്ടിട്ടുളളതുമാണ്.

10. മാർത്തോമ്മായുടെ സിംഹാസനം.

മാർ പത്രോസിൻെറയും മറ്റു അപ്പോസ്തലന്മാരുടെയും സിംഹാസനങ്ങൾ ശക്തി സ്ഫുരിക്കുന്നതാണെന്നിരിക്കെ, മാർത്തോമ്മായുടെ സിംഹാസനം കേവലം 'സ്ഥാനപദം' മാണെന്ന് സുപ്രീം കോടതി രേഖപ്പെടുത്തിയെന്നാണ് മറ്റൊരു പ്രചാരണം.

അപ്പോസ്തലന്മാരുടെ സിംഹാസനത്തെപ്പറ്റി ജ:റഡ്ഢി ഇപ്രകാരമാണ് പറഞ്ഞിട്ടുളളത്.

" ഒരപ്പോസ്തലനും ഒരു സിംഹാസനവും ഒരിടത്തും ഒരിക്കലും സ്ഥാപിച്ചിട്ടില്ലെന്നതാണ് വസ്തുത.

(ശേഷം24-ാം പേജിൽ)

പഴയ സഭാചരിത്രരേഖ

# ആറാം മാർത്തോമ്മായുടെ മലങ്കരസുറിയാനി സഭാചരിത്രം

(തുടർച്ച)

ഇതിൻെറ ശേഷം മാർത്തോമ്മാൻ മെത്രാൻെറ അനന്തരവനെ മാറിവാനിയോൻ വരുത്തി അപ്പസ്കോപ്പായുടെ സ്ഥാനവും കൊടുത്തു. മലയാളത്തിൽ നടന്നുവരുന്ന മര്യാദകളിൽ ആത്മകടം ഉള്ളതിൽ അഞ്ചുകൂട്ടം ആയതു എന്തെന്നാൽ പള്ളിതൂവർഗ്ഗം (ധൂപവർഗ്ഗം) റൂഹാ, കുർബ്ബാന, നൊയൻമ്പു ഇങ്ങനെ തലസ്ഥാനവും പൾത്തിൻെറ കാര്യവും റൂഹാദാ കൂദാശയുടെ കാര്യവും സബീറായുടെ കാര്യവും നൊയൻമ്പിൻെറ കാര്യവും ഇങ്ങനെ അഞ്ചുകൂട്ടവും എടുത്ത്,ശേഷമുള്ള നടപ്പുകളും ക്രമങ്ങളും മുൻമ്പിൽ നടന്നുവരാമ്മണ്ണം തന്നെ നടപ്പിന്നു കൊള്ളത്തക്കവണ്ണം ക്രമപ്പെടുത്തി മാറിവാനിയോസായിട്ടു നടത്തുകയും ചെയ്തു. ഇശുദ്ധമാക്കപ്പെട്ട ആളിനെ നിരസിച്ചവരു, മഹറോനേറ്റ ദുഷ്കർമ്മങ്ങളാലേ അവരു മരിച്ചു. മിശിഹാകാലം **1692**-ചെന്ന കൊല്ലം **867**- മാണ്ട് കുംഭമാസം

**16**-ാം തീയതി മാർ അന്ത്രയോസ് കാലം ചെയ്തു കല്ലടപ്പള്ളിയിൽ അടങ്ങി. മിശിഹാകാലം **1694**- ചെന്ന കൊല്ലം **869** മാണ്ട് ചിങ്ങമാസം **3**-ന് മാർ ഇവാനിയോസ് അപ്പസ്കോപ്പാ കാലം ചെയ്തു മുളന്തുരുത്തിപ്പള്ളിയിൽ തെക്കേ കവറുംകൽ അടങ്ങി.

മിശിഹാകാലം **1708**- ചെന്ന കൊല്ലം **883**- ൽ നെസ്തുറിയാനിക്കാരുടെ ഗൗറിയേൽ എന്നുള്ള പേരുള്ള മെത്രാൻ മാറേലിയാ കാസോലിക്കായുടെ പ്രമാണത്താലേ മലയാളത്തിൽ വന്നു. അയാൾക്കുള്ള വിശ്വാസം മിശിഹായിൽ രണ്ടു വർഗ്ഗമെന്നും രണ്ടു ക്നോമ്മായെന്നും നമ്മീനാകൊണ്ടും പത്തീറാ കൊണ്ടും കുർബാനയും അണയ്ക്കും സുറിയാനിക്കാരുടെ മര്യാദപോലെ നൊയൻപു കൈക്കൊള്ളും. ഇക്കാര്യങ്ങളെക്കുറിച്ച് ഏറിയ തർക്കങ്ങളുണ്ടായി. പുത്തൻകൂറ്റുകാരിൽ നിന്നും പഴയകൂറ്റുകാരിൽ നിന്നും ഏതാനും പേരു അയാൾക്ക് ചേരപ്പെട്ടും അയാൾ കൽപ്പിത്താറെ അതുപോലെ മെത്രാനല്ലായ്കകൊണ്ട് കൂടിയ ആളുകൾ മുൻപിലത്തെന്തലക്കു ഇങ്ങോട്ടും അങ്ങോട്ടും തിരിഞ്ഞു. മിശിഹാകാലം**1728**- ചെന്ന കൊല്ലം **903**- മാണ്ട് മീനമാസം **11**-നു നാലാമത്തെ മാർത്തോമ്മാൻ മെത്രാൻ കാലം ചെയ്തു കണ്ടനാട്ടു പള്ളിയിൽ തെക്കെ കവറുംകൽ അടങ്ങി.

(തുടരും)

**10th DEATH ANNIVERSARY**
**on 2nd October, 1998**



**T. C. Varghese**
**(Mana Vakil)**
**Thotacattu Koickeril**
**Amichakary, Tiruvalla**

**'Daily war and death tolls**
**To set on the church bells**
**People mourn around the graves**
**Of the so called braves'**

**From George's poem 'Stories of Humanity'**
**From book 'Images A Flashback'**
**Inserted by : Rajan, Moly and Giby**

# 8- ാം ചരമവാർഷികം

## (8-10-1998)



## റവ. ഫാ. എൻ. ജെ. ശാമുവേൽ

**ഈട്ടിമൂട്ടിൽ, വകയാർ, കോന്നി**

*" ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ*
*രീയാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം "*

***Inserted by:***

**സന്തപ്തകുടുംബാംഗങ്ങൾ**

# സഭയ്ക്കൊരു സ്വർഗ്ഗീയ സമ്മാനം; സഭയിൽ നിന്നു സ്വർഗ്ഗത്തിനു ഒരു സുഗന്ധ സമർപ്പണം

ഫാ. ജോർജ് കോശി

*പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ*
*(രണ്ടാം ഓർമ്മപ്പെരുന്നാൾ നവംബർ 8)*

ഒട്ടനവധി അപൂർവ്വസിദ്ധികൾ ഒത്തിണങ്ങിയ ഉത്തമനും ഉൽകൃഷ്ടനുമായ മഹാപുരോഹിത ശ്രേഷ്ഠനായിരിന്നു പ.ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ. അവൈദികനായി, വൈദികനായി, വൈദിക മേലദ്ധ്യക്ഷനായി, പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ കാതോലിക്കാ ബാവായായി, ഒരു പൂർണ്ണ പുരുഷായുസ്സ് മുഴുവൻ നിറഞ്ഞുനിന്ന ശോഭയും ശ്രേഷ്ഠതയുമുളള സഭാസേവനചരിത്രത്തിനു സമാനമായി മലങ്കര സഭാ പേരേടുകളിലും നാൾവഴികളിലും മറ്റു നാമങ്ങൾ അതിവിരളമായിരിക്കും. ഈ സഭാ സുവർണ്ണ താരത്തിൻെറ ഉയർച്ചയുടെയും വളർച്ചയുടെയും കഥ മലങ്കരസഭയുടെ അത്ഭുതപൂർവ്വമായ ആധുനിക വളർച്ചയുടെയും വികസനത്തിൻെറയും ചിത്രവും ചരിത്രവുമായി. ചൈതന്യവും ചലനോന്മുഖവുമായ ആ വളർച്ച, സഭയുടെ ആദ്ധ്യാത്മിക, സാംസ്ക്കാരിക, സാമൂഹ്യ, സാമ്പത്തിക തലങ്ങളെയെല്ലാം പുഷ്ക്കലവും പൂജനീയവുമാക്കി ഉയർത്തി. മലയാളക്കരയുടെ അതിരുകളിൽ ഏതാണ്ട് എത്തിയും ഒതുങ്ങിയും നിന്ന മലങ്കരസഭയുടെ അംഗമായി ഈ ശതാബ്ദത്തിൽ പ്രാരംഭ ദശകത്തിൽ ജനിച്ച അദ്ദേഹം സഭയുടെ പരമാദ്ധ്യക്ഷപദവി അതേ ശതാബ്ദത്തിന്റെ അന്ത്യ ദശകത്തിൽ ഭാഗ്യവാനായ പിൻഗാമിയെ ഭദ്രമായി ഭരമേൽപ്പിക്കുമ്പോൾ പഞ്ച ഭൂഖണ്ഡങ്ങളിലും ഇടവകകളും ഏഴാം കടലിനക്കരെയുള്ള ഇടവകകൾക്കായി ഒരു ഭദ്രാസനവുമുളള പ്രസിദ്ധവും പ്രശസ്തവുമായ ആഗോളസഭയായി വളർന്നു കഴിഞ്ഞിരുന്നു.

സിംഹത്തിന്റെ ശിരസുണ്ടായിരുന്ന ഈ സിംഹാസനാധിപനിൽ പ്രാവിന്റെ പരിശുദ്ധിയ്ക്കും പാമ്പിന്റെ ബുദ്ധിയ്ക്കുമൊപ്പം ഒളിഞ്ഞിരുന്നതു ഓമനത്തമുളള ശിശുവിന്റെ മനസും മനോഭാവവുമായിരുന്നു എന്നുളളത് അടുത്തറിഞ്ഞവർ ആണയിട്ടു സാക്ഷിക്കുന്നതാണ്. നടുനിവർന്നു നിന്നിരുന്ന ഈ നല്ല നായകനു ജന്മസിദ്ധമായി സ്വന്തമായിരുന്ന ഗമയും ഗൗരവമുളള മുഖഭാവവും, മുഖം നോക്കാതെ, മൂടുപടമണിയാതെ അഭിപ്രായങ്ങൾ രേഖപ്പെടുത്തുവാൻ മടിയില്ലാത്ത മനസും ആ ഉജ്ജ്വല വ്യക്തിത്വത്തിൻമേൽ നിഴൽ പരത്തുവാൻ കാരണമായിട്ടുണ്ട്. അകലെനിന്ന് അറിയുവാനും അകലമിട്ടു അനുഗമിക്കുവാനും അവസരം ലഭിച്ചവരുടെ അഭിപ്രായം ഭിന്നമാണങ്കിൽ അതിനു വഴി തുറന്നത് അവയാകാനാണു വഴി. പക്ഷേ, കയർത്തുവരുന്നവരെ ഇരുത്താനും കരഞ്ഞുവരുന്നവരെ ഉയർത്താനും ആ സവിശേഷ വ്യക്തിത്വത്തിനും സുവിശേഷ ശബ്ദത്തിനും സാധിച്ചു. നേരിന്റെ നെറിയോടെ നേരെ വന്നവരും നമിച്ചുവന്നവരും ശിരസിനും മനസ്സിനും കുളിർമയും തെളിമയും നേടി മടങ്ങുകയായിരുന്നു പതിവ്.

അറിയപ്പെടുവാനും ആദരിക്കപ്പെടുവാനുമുളള ആധുനിക അടവുകൾ അദ്ദേഹത്തിന് അജ്ഞാതം. അത്ഭുത ആത്മീയനൽവരങ്ങളുടെ ഉറവയും അരുവിയുമായി പ്രത്യക്ഷപ്പെട്ടു ആളുകളെ വശീകരിച്ചു പണവും പേരും പെരുമയും ഉണ്ടാക്കുന്ന 'മുറിദിവ്യൻമാരുടെ' പ്രളയത്തിൽ പത്തരമാറ്റിന്റെ തിളക്കവും തെളിച്ചവുമുണ്ടായിരുന്നു ഈ ദിവ്യ പുരോഹിത ശ്രേഷ്ഠന്, കൃത്രിമ ചിരിയുടെ കപട സൗന്ദര്യവും കല്ലിനേക്കാൾ കഠിന ഹൃദയനാണെങ്കിൽപോലും കല്ലോലമാനസനിദർശനത്തിന്റെ പൂങ്കണ്ണീരും സാമൂഹ്യ രാഷ്ട്രീയ നേതൃനിരയിൽ പിടിച്ചുനിൽക്കേണ്ടവർക്ക് ഒഴിച്ചുകൂടാനാവാത്തതാണ്. വിനയം, വിനയാണെന്നു സ്വയം കരുതുമെങ്കിലും അത് അഭിനയിച്ച് അവതരിപ്പിക്കേണ്ടതും ആധുനിക നേതാവിനു അവശ്യം ആവശ്യം തന്നെ. ആദ്ധ്യാത്മിക നേതൃത്വരംഗങ്ങളിൽ എത്തുവാനും അവിടെ പിടിച്ചു നിൽക്കാനും ഈവക നിർഗുണങ്ങൾ പകർത്തുന്നവരും പ്രദർശിപ്പിക്കുന്നവരുമുണ്ടാകാം. പക്ഷേ,'കപടമില്ലാത്ത ഈ ഇസ്രായേല്യന്റെ' അകവും പുറവും തമ്മിൽ അന്തരം അല്പംപോലും ഇല്ലായിരുന്നു; സുതാര്യനായ ഈ സഭാദ്ധ്യക്ഷൻ ഉരുവിടുന്ന അക്ഷരങ്ങളും ഉളളിലിരിക്കുന്ന ആശയങ്ങളും ഒന്നുതന്നെയായിരുന്നു. മലങ്കരസഭയുടെ പരമാദ്ധ്യക്ഷ പദവിക്ക് അർഹനെന്നും മണ്ണും വിണ്ണും ഒരുപോലെ ആഗ്രഹിച്ച് അവരോധിക്കപ്പെട്ട പ.ബാവായെ തൊട്ടറിഞ്ഞവർക്ക് ആയുസുമുഴുവനും അമൃതുപോലെ സൂക്ഷിക്കാവുന്ന ധന്യസ്മരണകൾ അവശേഷിപ്പിച്ചിട്ടാണു അദ്ദേഹം കടന്നുപോയത്.



സഭയിലും സമൂഹത്തിലും അദ്ധ്യക്ഷസ്ഥാനത്ത് ഉപസ്ഥിതരാകുന്നവരും അദ്ധ്യക്ഷസ്ഥാനം ഉപലബ്ദമാക്കുന്നവരും ഒന്നിലേറെ അപകടകരമായ പ്രവണതകൾക്കു ഇരയാകാൻ ഇടയുണ്ട്. അവയിലൊന്നു ഇന്ത്യൻ പ്രധാനമന്ത്രി അടൽ ബിഹാരി വാജ്പേയി മേരി ഇക്യാവൻ കവിതായേം എന്ന കാവ്യ സമാഹാരത്തിൽ അക്ഷരത്തിലാക്കി അനശ്വരമാക്കി.

"ജോ ജിത്നാ ഊഞ്ചാ ഉത്സാഹി ഏകാകി ഹോതാ ഹൈ
ഹാർ ഭാർ കോ സ്വയം ഹിദോതാ ഹൈ."

(ഒരുവൻ എത്രമാത്രം ഉയരത്തിലെത്തുന്നുവോ അത്രയും അയാൾ ഏകാകിയാണ്. സർവ്വ ഭാരവും അയാൾ സ്വയം ചുമക്കുന്നു.)

അധികാരത്തിന്റെ ഉയരങ്ങളിൽ എത്തുന്നവരെക്കുറിച്ചു പതിരില്ലാത്ത പരമാർത്ഥമായിരിക്കാം ഈ വരികളിൽ നിറഞ്ഞിരിക്കുന്ന വസ്തുത. പക്ഷേ, ഇതൊരു അപവാദം മാത്രമായിരുന്നനേതാവായിരുന്നു പ.ബസേലിയോസ്

മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ. അദ്ദേഹത്തോടൊത്തു മൂന്നു ദശാബ്ദത്തിലേറെക്കാലം അടുത്തിടപഴകാൻ അവസരം ലഭിച്ച ഒരു വ്യക്തിയെന്ന നിലയിലും അതിൽത്തന്നെ ഒരു പതിറ്റാണ്ടിലേറെ ഒരു നിഴൽ പോലെ അനുഗമിക്കുവാൻ ലഭിച്ച അസുലഭ അനുഗ്രഹ വെളിച്ചത്തിലും സാക്ഷിക്കാവുന്ന ഒരു സത്യം യേശു ക്രിസ്തുവിന്റെ കൗദാശിക സാന്നിദ്ധ്യത്തിന്റെ നിറവും തികവുമായിരുന്ന തിരുമേനി ഒരുമാത്ര നേരം പോലും ഒറ്റപ്പെട്ടവനെന്നോ ഏകാന്തപഥികനെന്നോയുള്ള വികല വിചിത്ര വികാരത്തിനു അടിമയായിരുന്നില്ല. സർവ്വേശ്വരന്റെ പവിത്ര പാണികളിൽ സംരക്ഷിക്കപ്പെടുന്നുവെന്നുള്ള തികഞ്ഞ ബോധവും ആ സ്വർഗ്ഗീയ സാന്നിദ്ധ്യത്തെക്കുറിച്ചുള്ള നിറഞ്ഞഅവബോധവുംഅദ്ദേഹത്തിന്റെ ചിന്തയിൽ മാത്രമല്ല സത്തയിലും ശബ്ദത്തിലും മുറ്റിനിന്നിരുന്നു. ഉള്ളംകൈയിൽ ഉടയതമ്പുരാൻ താലോലിക്കുന്ന ദാസനെക്കുറിച്ചുള്ള യശയ്യാ ദീർഘദർശിയുടെ ദർശനം സ്വന്ത അനുഭവവും അനുഗ്രഹവുമായി അദ്ദേഹം ഈ ലേഖകനോടു ആവർത്തിച്ച അവസരങ്ങൾ എണ്ണിയാൽ ഒടുങ്ങാത്തതാണ്. പിന്നിട്ട പാതകളിൽ പിടിവിടാതെ ദൈവം നടത്തിയ അനുഭവപരമ്പരകൾ സ്വകാര്യമായി വിളിച്ചു പങ്കുവയ്ക്കുമ്പോൾ വിശ്വാസത്തിന്റെ പാറയായ മറ്റൊരു പത്രോസ് അപ്പോസ്തോലനെയാണ് മാർത്തോമ്മാ ശ്ലീഹായുടെ ഈ സിംഹാസനാധിപനിൽ ഈയുള്ളവൻ ദർശിച്ചത്. സഭയിൽ ഉരുണ്ടുകൂടിയ കനത്ത കാർമേഘപാളികളെ തീമഴയാക്കാതെ പൂമഴയാക്കി മാറ്റിയതും അവയെ പുഞ്ചിരിയോടെ അഭിമുഖീകരിച്ചു അതിജീവിച്ചതും അദ്ദേഹം അനുഭവിച്ച സ്വർഗ്ഗീയസാന്നിദ്ധ്യത്തിന്റെ നിറവും സ്വർഗ്ഗീയ കൂട്ടായ്മയുടെ നിർവൃതിയും മൂലമാണ്. വ്യഥായുള്ള വിമർശനം വ്രതമായി കരുതി ശബ്ദകോലാഹലങ്ങളുടെ ബാബേൽകോട്ടകൾ കെട്ടി ഉയർത്തുന്നവർക്ക് ഒരുകാലത്തും സഭയിൽ പഞ്ഞം വരുകയില്ലല്ലോ.പട്ടമില്ലാത്തവരും പട്ടത്വത്തിന്റെ വിവിധപടികളിലുള്ളവരും ഈ കോട്ട നിർമ്മാണത്തിനു വിശ്രമമില്ലാത്ത അധരവ്യാപാരത്തോടും വ്യായാമത്തോടും കൂട്ടുകൂടുകയും ചെയ്യും. ഈവക വിരുദ്ധ പ്രവർത്തനങ്ങൾ സഭയുടെ പ്രവർത്തനങ്ങൾക്കു തടയിടാതെ സഭയുടെ നേതൃത്വം കൃപയോടും പ്രഭയോടും നിർവ്വഹിക്കുവാൻ അദ്ദേഹത്തിനു ഇടയായതു പരിശുദ്ധാത്മാവ് എന്ന സ്വർഗ്ഗീയ കാര്യസ്ഥന്റെ കരുത്താർന്ന കൂട്ടും കൂട്ടായ്മയും കൊണ്ടാണ്.

ആദ്ധ്യാത്മിക അദ്ധ്യക്ഷസ്ഥാനത്തു അവരോധിക്കപ്പെടുന്നവർ പരാജയപ്പെടാൻ ഇടയുള്ള മറ്റൊരു അപകട പരീക്ഷണ മേഖലയുണ്ട്. ഉയരങ്ങളിൽ നിന്നു ശക്തി പ്രാപിക്കുവാനുള്ള ശ്രമവും ശ്രദ്ധയും വിട്ടും വിസ്മരിച്ചും താഴെ ആൾക്കൂട്ടത്തെ നോക്കി ആവേശം ഉൾക്കൊള്ളാനുള്ള പ്രവണതയാണത്. പരാശക്തിയായ ദൈവത്തിലുള്ള ആശ്രയത്തെ അവഗണിച്ചു പുരുഷാരത്തിന്റെ അഭിപ്രായത്തിലും ആരവാരത്തിലും ആസക്തരാകുക! അഥവാ ദൈവ ഇഷ്ടത്തിനു അനുരൂപമാകാതെ ജനത്തിന്റെ ഹിതത്തിലും പ്രീതിയിലും നോട്ടംവച്ചു 'പോപ്പുലർ' ആകാനുള്ള വ്യഗ്രത. നയിക്കേണ്ടവർ നയിക്കപ്പെടുകയും നയിക്കപ്പെടേണ്ടവർ നയിക്കുകയും ചെയ്യുന്ന ഗതിയും ഗതികേടും നേതൃസ്ഥാനികൾക്കു സംഭവിച്ചാൽ എന്തു ചെയ്യും. സീനായി ശൈലോന്നതങ്ങളിൽ നിന്നു തേജസ്വരൂപിയായി ഇറങ്ങിവന്ന മോശ താഴ്വരയിൽ വാർത്തെടുത്ത കാളക്കുട്ടിയെ വണങ്ങുന്ന ജനത്തോടു ഒത്തുചേർന്നിരുന്നുവെങ്കിൽ യഹൂദ ജനതയുടെ വാഗ്ദത്ത നാടിനെക്കുറിച്ചുള്ള സ്വപ്നസാക്ഷാൽക്കാരം മരുഭൂമിയിലെ മരുപ്പച്ച സമാനമായിത്തീരുമായിരുന്നല്ലൊ. ഒറ്റപ്പെട്ടതെങ്കിലും സുദൃഢവും സുശക്തവുമായ മോശയുടെ ശബ്ദത്തിനും സാന്നിദ്ധ്യത്തിനും മുമ്പിൽ യഹൂദ ജനത്തിന്റെ വികലമായ ആശകളും വിരൂപമായ ആശയങ്ങളും ജലാശയത്തിൽ ലയിച്ചു നാമാവശേഷമായി.

ദൈവത്തെ ഭയന്ന ഈ സഭാദ്ധ്യക്ഷൻ 'ജനത്തെ' ഭയന്നിരുന്നില്ല. 'ആടുകളെ മുശേപ്പോൽ തൃക്കൈവാഴ്ത്തി' അനുഗ്രഹിച്ച അദ്ദേഹത്തെ, എന്നാൽ ദൈവജനം ഭയന്നിരുന്നു. ഭക്തിയുടെയും ആദരവിന്റെയും സ്നേഹത്തിന്റെയും പരിണിതഫലവും ആകെത്തുകയുമായിരുന്നു ആ ഭയം. പുരുഷാരത്തിന്റെ ശക്തിയിലും ശബ്ദത്തിലും ആശ്രയിക്കാതെ അവരെ, 'തെരഞ്ഞെടുക്കപ്പെട്ട ജാതിയും രാജകീയ പുരോഹിതവർഗ്ഗവും വിശുദ്ധവംശവും സ്വന്തജന'വുമാക്കുന്നതിനുള്ള ദൈവവിളി അദ്ദേഹം വെല്ലുവിളിപോലെ സ്വീകരിക്കുകയും ആ ദൗത്യസാക്ഷാത്ക്കാരത്തിനു സമ്പൂർണ്ണമായി സമർപ്പിക്കുകയും ചെയ്തു.

1950 കളിൽ സഭാസമാധാനം എന്ന മുറവിളിയുമായി 'ജനം' അന്നത്തെ സഭാനേതൃത്വത്തെ ബുദ്ധിമുട്ടിച്ചതു ഒരു ചരിത്രസംഭവം. വിശ്വാസസത്യങ്ങളെ അവഗണിച്ചു 'ചിങ്ങവനം വട്ടമേശ'സമ്മേളനത്തിലൂടെ നേതൃത്വം വിട്ടുവീഴ്ചകൾക്കു മനസ്സില്ലാ മനസ്സോടെയെങ്കിലും ഒരുക്കമായി. സനാതന സത്യങ്ങൾക്കു വിട്ടുവീഴ്ച ഇല്ലെന്നു വിശ്വസിച്ചിരുന്ന, ആസത്യം ഉറക്കെ ഉദ്ഘോഷിച്ചിരുന്ന, ബഥനിയുടെ അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ തദവസരത്തിൽ രോഗഗ്രസ്തനായി ശയ്യാവലംബിയായിരുന്നു. ഒരു ചില്ലക്ഷരത്തിൽ അടങ്ങിയിരുന്ന സത്തിനും സത്തയ്ക്കുംവേണ്ടി ലോകത്തോടു മുഴുവൻ പൊരുതുവാൻ കരുത്താർന്ന നാലാം നൂറ്റാണ്ടിലെ വലിയ മാർ അത്താനാസിയോസിന്റെ പേരു ലഭിച്ച മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്കു(പ.മാത്യൂസ് പ്രഥമൻ ബാവാ) "അത്താനാസിയോസ് കോൺഡ്രാമുൺഡ്രം"(അത്താനാസിയോസ് ലോകത്തിനെതിരെ') എന്ന സുപ്രസിദ്ധ ചൊല്ല് അനുസ്മരിപ്പിച്ചുകൊണ്ടു അദ്ദേഹം കത്തെഴിയതു ഈ മഹാപുരോഹിതനിൽ ദർശിച്ച സത്യധർമ്മാദികളോടുള്ള പ്രതിബദ്ധതകൊണ്ടും ആൾക്കൂട്ടത്തെ ഭയക്കാത്ത അഭിപ്രായ ആദർശധീരതകൊണ്ടുമായിരുന്നു.

1970 കളിൽ ഉണ്ടായ സഭാ ധ്രുവീകരണത്തിനു കാരണങ്ങളിൽ കാര്യമായ ഒന്നു അന്നു ഒന്നായിരുന്നമലങ്കര സഭയിൽ 'ജന'ത്തെ ഭയന്നു അവരോടു ചേർന്ന മഹാപുരോഹിതർ ഇരുവർ ആയിരുന്നല്ലൊ. 'ജനം' ബറാബാസിനെ വിട്ടുതരാൻ ഘോഷിക്കുകയും യേശുക്രിസ്തുവിനെ ക്രൂശിക്കുവാൻ ആക്രോശിക്കുകയും ചെയ്യുമെന്നു അവർ മറന്നുപോയോ എന്തോ? അതോ പുതിയനിയമത്തിലെ പീലാത്തോസിനു ഒരു ആധുനിക അനുകരണമാകാൻ ശ്രമിച്ചുവോ? ഇന്നും ദൈവത്തെ ഭയമില്ലാതെയും സഭയുടെ നന്മയെന്ന വീക്ഷണവും ദർശനവും വിട്ടും ജനത്തെ ഭയപ്പെട്ടും പ്രീതിപ്പെടുത്തിയും 'ഭരണം' നടത്തുന്നവർ ഇല്ലാതില്ല. ആടുകൾ നയിക്കുന്ന ഇടയന്മാർ! ആടുകളെ അനുഗമിക്കാതെ ധർമ്മബോധത്തോടും ദൗത്യബോധത്തോടും പ്രവർത്തിക്കുന്നവരുമുണ്ടെന്നുള്ളതു സഭയുടെയും സഭാംഗങ്ങളുടെയും ഭാഗ്യം. താഴേക്കു നോക്കി സ്വഭാ ശുശ്രൂഷ നടത്താതെ ഉയരങ്ങളിലേക്കു ദൃഷ്ടിയുയർത്തി ശക്തി പ്രാപിച്ചു സഭയെ നയിച്ചതാണ് ഈ പരിശുദ്ധ പിതാവിന്റെയും സഭയുടെയും നേട്ടം.

പരമാദ്ധ്യക്ഷപദവിയിൽ അഭിഷിക്തനായതിനുശേഷം സ്ഥാപിതതാല്പര്യ സംരക്ഷകർ സഭാസംരക്ഷകരെന്ന മുഖപ്പട്ട അണിഞ്ഞു അച്ചടിച്ചും ഉച്ചരിച്ചും ഉച്ചകോടി സമ്മേ

ളനങ്ങൾ സംഘടിപ്പിച്ചും അദ്ദേഹത്തെ ഒറ്റപ്പെടുത്തുവാനും കുറ്റപ്പെടുത്തുവാനും ചെറിയ ശ്രമങ്ങൾ നടത്താതിരുന്നിട്ടില്ല. അവയിൽ പ്രമാണിമാരിൽപ്പെട്ടവരും പട്ടംകെട്ടിയവരിലും പട്ടം കെട്ടാൻ പട്ടമുള്ളവരിലും ചിലരും പങ്കെടുക്കുകയും ചെയ്തിരുന്നു. കഥ അറിയാതെയും കാര്യം ഗ്രഹിക്കാതെയും കൂട്ടത്തിൽ ചെന്നുചാടിയവരും അവരിലുണ്ട്. അവയിൽ പലതിനും ഈ ലേഖകൻ ദൃക്സാക്ഷിയുമാണ്. എന്തായാലും അദ്ദേഹത്തെ ഒറ്റപ്പെടുത്തുവാൻ ഒത്തുകൂടിയവർ ഒറ്റപ്പെട്ടു. അവരവരുടെ അജൻണ്ടസംരക്ഷണത്തിനായി തമ്മിലടിച്ചും പിന്തിരിയുകയുമായിരുന്നു പതിവ്.

ആകാര വലിപ്പത്തിൽ ആജാനുബാഹുക്കൾ ആനില്ലെങ്കിലും അദ്ധ്യക്ഷസ്ഥാനത്തു അവരോധിക്കപ്പെടുന്നവർക്കു വിപുലമായ വീക്ഷണവും വിശാലമായ ദർശനവും അനുപേക്ഷണീയമാണ്. ഇരു ചെവികളിലും ഇരു ദൃഷ്ടികളിലും ഒതുങ്ങുന്നവരാകരുത് അദ്ധ്യക്ഷൻ (കാഴ്ചക്കുറവും കേഴ്വിക്കുറവുമുള്ള ശയ്യാവലംബികളായ സഭാദ്ധ്യക്ഷൻമാരെ ആഗ്രഹിക്കുകയും ഇഷ്ടപ്പെടുകയും ചെയ്യുന്നവർ നേതൃനിരകളിൽ ഇല്ലാതില്ല!) പരിമിതമായ വീക്ഷണമാണു,പ്രത്യേകിച്ചും, പരമാദ്ധ്യക്ഷനെങ്കിൽ പരണിതഫലം സഭയുടെ വളർച്ചയായിരിക്കയില്ല തളർച്ചയായിരിക്കും. മലങ്കര സഭയുടെ സർവ്വമേഖലകളിലും വളർച്ചയുടെയും വികസനത്തിൻെറയും വേളയായിരുന്നു. പ. മാത്യൂസ് പ്രഥമൻ ബാവായുടെ നേതൃത്വകാലഘട്ടം .പഴയതെല്ലാം അതേപടി പകർത്തുന്നതാണ് ഓർത്തഡോക്സിയുടെ മുഖമുദ്രയും മുദ്രാവാക്യമെന്നും അദ്ദേഹം കരുതിയിരുന്നില്ല. കാലത്തിൻെറ കാലൊച്ച ശ്രവിച്ച തിരുമേനി കാലത്തിനൊത്ത ഉയർച്ചയിലേയ്ക്കു സഭയെ കൈപിടിച്ചു കയറ്റി. ഒപ്പം കാലത്തിനപ്പുറത്തേക്കു കാണാൻ കരുത്തുള്ള കണ്ണും അകക്കണ്ണും അദ്ദേഹത്തിനുണ്ടായിരുന്നതുകൊണ്ടു വരും കാലങ്ങളിലും സഭയുടെ ഭിത്തിയെ, ശിലമേൽ നിർത്തി ബലവത്തും വിശാലവുമാക്കുന്നതിനുള്ള പദ്ധതികളും പരിപാടികളും ആവിഷ്ക്കരിച്ചു നടപ്പാക്കി. ആധുനിക മലങ്കര സഭയുടെ ഉയർത്തേഴുന്നേല്പ് ആരാധനയുൾപ്പെടെയുള്ള ആദ്ധ്യാത്മിക രംഗങ്ങളിൽ, അതിർത്തികളിൽ, അച്ചടിയിൽ, അച്ചടക്കത്തിൽ, ആതുരശുശ്രൂഷാരംഗങ്ങളിൽ എല്ലാം വെളിവാക്കപ്പെട്ടു.

കോട്ടയം ഏലിയാചാപ്പലിനോടു ചേർന്ന ഏച്ചുകെട്ടിയ ഇടുങ്ങിയ ഇരുട്ടുമുറികൾ 'അര'മന ആക്കി രണ്ടു പതിറ്റാണ്ടിലേറെക്കാലം കഴിഞ്ഞ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷസ്ഥാനത്തേക്കു ഉയർത്തപ്പെട്ടതോടെ ദേവലോകം കാതോലിക്കേറ്റ് അരമനയിലേക്ക് താമസം മാറ്റി. അന്നും പഴയതും പുതിയതുമായി അവിടെയുണ്ടായിരുന്ന കെട്ടിടസമുച്ചയങ്ങൾ പഴമയും പുതുമയും തിരിച്ചറിയുവാൻ ബുദ്ധിമുട്ടുണ്ടാക്കി ഒട്ടൊക്കെ വികൃതവും വിചിത്രവുമായി നിലകൊണ്ടിരുന്നു. പ.മാത്യൂസ് പ്രഥമൻ ബാവായുടെ പ്രഥമ ശ്രദ്ധയും ശ്രമവും സഭാ ആസ്ഥാനം വൃത്തിയും വെടിപ്പും വിശാലവുമാക്കുന്നതായി മാറി. തൻമൂലം സഭാ കേന്ദ്രം സഭയുടെ അന്തസ്സും അഭിമാനവും ഉയർത്തുന്ന സ്ഥാപനമായി പരിണമിച്ചു.

കാണാൻ വരുന്നവരുടെ, വിവിധ പൗരോഹിത്യനിരയിൽപ്പെട്ടവരുടെ പ്രത്യേകിച്ചും, ഭാഷയും ദീക്ഷയും വേഷവും നില്പും നീക്കവുമെല്ലാം അദ്ദേഹം വീക്ഷിച്ചിരുന്നു. നടുവിൻെറ വളവ് വളപോലെ 'വളയ്ക്കുന്നതനുസരിച്ചാണ് ഭക്തിയും ബഹുമാനവും വരുത്തിത്തീർക്കുന്നതെന്നു കരുതിയവരോടു നേരെ നിന്നു സംസാരിക്കുവാൻ അദ്ദേഹം അനുസ്മരിപ്പിച്ചിരുന്നു. കാണാൻ വരുന്നവർ മാത്രമല്ല, കാറിൽ കടന്നു പോകുമ്പോൾ കാണുന്ന സഭവക കുരിശടികളും ദേവാലയങ്ങളുമെല്ലാം അദ്ദേഹത്തിൻെറ സൃഷ്ടിയിലും ശ്രദ്ധയിലും ചെന്നെത്തി. ആലു കിളിർത്തു നിൽക്കുന്ന ദേവാലയങ്ങളും അലംകോലമായി കിടക്കുന്ന അവയുടെ പരിസരങ്ങളും കാടും മേടും പിടിച്ച സെമിത്തേരികളും കുരിശിൻതൊട്ടികളും അവയുടെ അരോചകമായ ചുറ്റുപാടുകളും വെടിപ്പാക്കുന്നതിനു ബന്ധപ്പെട്ടവർക്കു നിർദ്ദേശങ്ങൾ എഴുതി അറിയിച്ച അവസരങ്ങൾ ഒട്ടനവധിയാണ്. സന്ദർശിക്കുന്ന ദേവാലയങ്ങളുടെ വഴിയും വാതിലുകളും തറയും മറയും തിരിയും വിരിയും വിരിക്കൂട്ടുമെല്ലാം തിരുമേനിയുടെ നോട്ടത്തിൻെറ വെട്ടത്തിൽ പെട്ടിരിക്കും. അനുയോജ്യമായ വിധത്തിൽ അവ കണ്ടെത്തിയില്ലെങ്കിൽ വേണ്ട ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകുന്നതിനു വിട്ടുപോയില്ല. സഭവക വിദ്യാലയങ്ങൾ ഉൾപ്പെടെയുള്ള സ്ഥാപനങ്ങളുടെ നില്പും നിലനില്പും ചുറ്റുപാടുകളും അവ സന്ദർശിക്കുന്നതായ സമയങ്ങളിൽ വീക്ഷിക്കുവാൻ അവസരം ഉണ്ടാക്കും.നല്ലതു കണ്ടാൽ മനസ്സു തുറന്നു അഭിനന്ദനവചസുകൾ പൊഴിക്കും. നല്ലതല്ലാത്തതെങ്കിൽ ശാസനയുടെ ലാഞ്ചന കലർന്ന സ്വരത്തിൽ വിമർശിക്കുകയും നല്ലതാക്കി തീർക്കുന്നതിനുള്ള വഴികളും വിധങ്ങളും ചൂണ്ടിക്കാണിക്കുകയും ചെയ്യുമായിരുന്നു.

മനുഷ്യൻ ബലഹീനനാണ്. മനുഷ്യരായതുകൊണ്ട് മഹാ പുരോഹിതരും ബലഹീനതകൾക്കു അധീനരാകും. പൂർണ്ണത സ്വർഗ്ഗത്തിനു മാത്രം സ്വന്തമായതുകൊണ്ട് അതിൽ നിരാശപ്പെട്ടിട്ടു കാര്യവുമില്ല. ബലഹീനതകൾ ആർക്കായാലും ബലഹീനതകൾ തന്നെ. സ്ഥാനവും മാനവും ഏറുന്നതനുസരിച്ചു ബലഹീനതയ്ക്കു വിലയും നിലയും കൂടുകയില്ല. അദ്ധ്യക്ഷസ്ഥാനത്ത് ഇരിക്കുന്നതുകൊണ്ടും അസാധാരണക്കാർ എന്നു സാധാരണക്കാർ കരുതുന്നതുകൊണ്ടും മഹാപുരോഹിതന്മാരുടെ ബലഹീനതകൾ മറ്റുള്ളവരുടേതിനേക്കാൾ എടുത്തും ഉയർത്തിയും കാട്ടുമെന്നുള്ള കുഴപ്പമുണ്ട്. എന്നാൽ ബലഹീനതകൾ ബലമായിക്കരുതുന്ന ബലഹീനതയ്ക്ക് മഹാപുരോഹിതർ ഇരയായിത്തീർന്നാൽ സഹതാപവും സങ്കടവുമെല്ലാം സഭാംഗങ്ങൾക്കു തോന്നാതിരിക്കില്ല. മേല്പട്ടക്കാർ വാമൊഴിയിലും ചൊൽത്തിലും ചെയ്തികളിലും പൂർണ്ണത അവകാശപ്പെടുകയാണെങ്കിൽ അതു ബലഹീനതയല്ലാതെ മറ്റൊന്നുമല്ലല്ലൊ, പ്രത്യേകിച്ചും പണ്ടത്തെ 'തെറ്റാവരം' പോലും തെറ്റിയ വരമായി മാറിയ ഈക്കാലത്ത്. ഉദാഹരണത്തിനു അരോചകവും അവ്യക്തവുമായ ചൊല്ല് അതു ആരുടെയായാലും കേൾക്കാൻ വിധിക്കപ്പെട്ടവർക്കു അസഹനീയമായിരിക്കും. ശേലില്ലാത്ത ചെയ്തികൾ പുരോഹിതനോ മഹാ പുരോഹിതനോ ചെയ്താൽ ശരിയാണെന്നു സമ്മതിക്കുക അസാദ്ധ്യം. അനാവശ്യവും അനാകർഷകവുമായ തൻ 'ഇഷ്ടങ്ങൾ' പൊന്നിഷ്ടവും വിശിഷ്ടവുമാണെന്നു കരുതി ഏവരും അനുസരിക്കുകയും അനുകരിക്കുകയും ചെയ്യണമെന്നു ശഠിക്കുകയും ശണ്ഠകൂടുകയും ചെയ്താൽ സൃഷ്ടിക്കുന്ന വിമ്മിട്ടം ഓർത്തുനോക്കുക! മറ്റുള്ളവരുടെ പവിത്രവും ഭക്തിദ്യോതകവുമായ പതിവുകളും പുതുമകളും അംഗീകരിക്കുവാനും ആദരിക്കുവാനും കഴിവില്ലാത്ത മഹാപുരോഹിതൻെറയും മഹാനല്ലാത്ത പുരോഹിതൻെറയും മനസും ശിരസ്സും ബലഹീനമാണെന്നുള്ളതിനു സംശയമില്ല. അപ്രകാരമുള്ള അജപാലകർ 'ഞാനോ ബലഹീനനും പാപിയുമായ ദാസനാകുന്നുവെന്നു' പടിഞ്ഞാറോട്ടു തിരിഞ്ഞു പറയുമ്പോൾ അറിയാതെ പോലും ആടുകൾ ഉറക്കെ ആമ്മീൻ എന്നു പറഞ്ഞുപോകും.

പ. മാത്യൂസ് പ്രഥമൻ ബാവായുടെ ഏറ്റവും വലിയ ഗുണവിശേഷങ്ങളിലൊന്നായി ഈ ലേഖകനു തോന്നിയിട്ടുള്ളതു സ്വന്തം പരിമിതികളെക്കുറിച്ചുണ്ടായിരുന്ന തികഞ്ഞ അവബോധമായിരുന്നു. ഏതു കാര്യത്തെക്കുറിച്ചും കൂശാഗ്രബുദ്ധിയോടെ പഠിക്കും. ആരുമായും ആലോചിക്കും. പക്ഷേ, പ്രാർത്ഥനാപൂർവ്വം എടുക്കുന്ന അന്തിമതീരുമാനം സ്വന്തമായിരിക്കും. അതു ഉത്തമവുമായിരിക്കും.

ആകാശത്തിൻകീഴിലുള്ള സകലത്തെയുംകുറിച്ചുള്ള അറിവ് അദ്ദേഹം ഭാവിച്ചിരുന്നില്ല. എന്നുമാത്രമല്ല ആരിൽനിന്നും പഠിക്കുവാനുള്ള വിനയവും വിവേകവും അദ്ദേഹത്തിനുണ്ടായിരുന്നുതാനും. എണ്ണമില്ലാത്ത താലന്തുകൾ സ്വന്തമായിരുന്ന തിരുമേനി ലഭിച്ച ഓരോ താലന്തും കുഴിച്ചിടാതെ പത്തും നൂറും മേനിയായി വളർത്തുകയും ചെയ്തു. സഭയുടെ പരമാദ്ധ്യക്ഷനു അനുപേക്ഷണീയമായ സിദ്ധികളും സാമർത്ഥ്യങ്ങളും സമൃദ്ധിയായി ലഭിച്ചിരുന്ന പ. ബാവാ അസമാന്യമായ കരവിരുതും അനുപമമായ കലാഹൃദയവുമുള്ള മഹാപുരോഹിതശ്രേഷ്ഠനായിരുന്നു. കവിഭാഷയും പരിഭാഷയും തടിപ്പണിയും തയ്യൽപ്പണിയും ആ വിരൽതുമ്പുകളിൽ വിദഗ്ധമായി ഒതുങ്ങി. സ്വന്തം താലന്തുകൾ മാത്രമല്ല സഹപ്രവർത്തകരുടെ കഴിവുകളും മിഴിവുകളും കടഞ്ഞു പുറത്തെടുക്കുന്നതിനും മറ്റുള്ളവരുമായി സഹകരിച്ചു പ്രവർത്തിക്കുന്നതിനും തിരുമേനിക്കുണ്ടായിരുന്ന നിപുണത നേതൃസ്ഥാനികൾക്കു ഉത്തമവും ഉന്നതവുമായ മാതൃകയായി നിലകൊള്ളും.

ശാസിക്കുക, ശാസിക്കപ്പെടുക, ഇവ പൊതുവേ ആർക്കും സന്തോഷമുള്ള കാര്യമല്ല. സഭയുടെ പരമാദ്ധ്യക്ഷപദവി പ്രാപിക്കുന്ന പിതാവിനു, "മേല്പട്ടക്കാർ പട്ടക്കാരൊടു ശെമ്മാശന്മാരുൾ"പ്പെടെയുള്ള സഭാംഗങ്ങളെ ശകാരിക്കേണ്ട സാഹചര്യങ്ങൾ സംജാതമാകുക സാധാരണമാണ്. ആ കടമ നിർവഹിക്കുന്ന കാര്യത്തിലും ഈ പ്രധാനാചാര്യൻ പിമ്പിലായിരുന്നില്ല. ശബ്ദമുയർത്തിയുള്ളശാസനയിലും സ്നേഹത്തിൻെറയും കരുതലിൻെറയും സൗന്ദര്യവും സൗരഭ്യവും നിറഞ്ഞുനിന്നിരുന്നു. കോപിപ്പിൻ, നിങ്ങൾ പാപം ചെയ്യരുതെന്നുള്ള സങ്കീർത്തനക്കാരൻെറ ചൊല്ല് തിരുമേനിയിൽ അന്വർത്ഥമായി, അഥവാ പാപം ചെയ്യാത്ത കോപമായിരുന്നു അദ്ദേഹത്തിൻെറത്. കൊടുങ്കാറ്റുപോലെ ആരംഭമിടുന്ന ശാസനകൾ സമാപിക്കുന്നതു കുളിർക്കാറ്റിൻെറ മാർദ്ദവത്തോടും മനോഹാരിതയോടും കൂടിയാണ്. അതുകൊണ്ടു തന്നെ ആ ശാസനകൾക്കും ശിക്ഷകൾക്കും വശംവദരായിട്ടുള്ളവർക്കു അദ്ദേഹത്തോടുള്ള അടുപ്പവും ആദരവും ഏറിവന്നിരുന്നതേയുള്ളൂ. അടുത്തസമയത്തു മലങ്കരസഭയിലെ സീനിയർ മെത്രാപ്പോലീത്തന്മാരിൽ ഒരാൾ ഈ ലേഖകനുമായി പങ്കുവച്ച ഒരു കാര്യം കുറിക്കുന്നു. "ഇന്നു പ.മാത്യൂസ് പ്രഥമൻ ബാവായെ അനുകരിച്ചു ശബ്ദിക്കാനും ശകാരിക്കുവാനും ശ്രമിക്കുന്നവർ സഭാ പിതാക്കന്മാരുടെയിടയിലുണ്ട്. പക്ഷെ, ആ തങ്കഹൃദയത്തിൻെറ തരി പോലും തെറിച്ചുവീഴാത്തവർ അദ്ദേഹത്തെ അനുകരിച്ചു ചെന്നെത്തുന്ന അപകടം ഓർത്തുനോക്കുക.അതിൻെറ പരണിതഫലം പലരും അനുഭവിച്ചുകൊണ്ടിരിക്കുന്നു."

മലങ്കരസഭയിലുണ്ടായിരുന്ന വിവിധസ്ഥാനങ്ങളുടെ പുനരുത്ഥാനത്തോടൊപ്പം പുതിയപദവികളുമുണ്ടാകണമെന്നുള്ളതു അദ്ദേഹത്തിൻെറ ആഗ്രഹമായിരുന്നു. പ.ബാവായുടെ സുവർണ്ണചരിത്രത്തിൽ പൊട്ടുംപാടും വരുത്തിയിട്ടുള്ളതു അദ്ദേഹം കൊടുത്തിട്ടുള്ള സ്ഥാനങ്ങളാണെന്നു പഴിയും പരാതിയും പറയുന്ന പലരുമുണ്ട്. അനുഗ്രഹിച്ചല്ലാതെ വിടുകയില്ലെന്നു അപേക്ഷിച്ചു യേശുക്രിസ്തുവിനെ അനുഗമിക്കുകയും നിരുത്സാഹപ്പെടുത്തിയപ്പോൾ മേശയിൽ നിന്നു വീഴുന്ന നുറുക്കുകളുടെ കാര്യം അനുസ്മരിപ്പിച്ചു കാര്യം നേടുകയും ചെയ്ത കനാന്യാസ്ത്രീയെപ്പോലെ തരളിതഹൃദനായ അദ്ദേഹത്തെ സമീപിച്ചും ശല്യപ്പെടുത്തിയും സ്ഥാനങ്ങൾ നേടിയവരുണ്ട്. വീണുപോയ പത്രോസ് അപ്പോസ്തോലനെ വീണ്ടും യഥാസ്ഥാനപ്പെടുത്തിയ ഗുരുവിനെപ്പോലെ പഠനകാലത്തും പൗരോഹിത്യശുശ്രൂഷകാലത്തും ഉടക്കൊ, മുടക്കൊ, വിലക്കൊ, അനുഭവിക്കേണ്ടിവന്നവരെ അനുതപിച്ചു വന്നപ്പോൾ അല്ലറചില്ലറ സ്ഥാനങ്ങൾ കൊണ്ടു പുനഃപ്രതിഷ്ഠനടത്തി സഹായിച്ചിട്ടുണ്ടെന്നുള്ള വസ്തുത വിസ്മരിക്കുന്നില്ല. പട്ടത്വത്തിൻെറ പിഴവുകളും കുറവുകളും തീർക്കാൻ സ്ഥാനമാനങ്ങൾ അദ്ദേഹത്തിൻെറ മുൻഗാമികളും നൽകിയിട്ടുണ്ട്.

മരണം വരിക്കാൻ ഇരുകരങ്ങളും വിടർത്തി കുഴിയിലേക്കു കാലുംനീട്ടിയിരിക്കുകയാണെങ്കിലും അധികാരക്കസേരകൾ കൈവിടാൻ ധീരത കാട്ടുന്നവർ അതിപരിമിതം. ആദ്ധ്യാത്മിക അദ്ധ്യക്ഷസ്ഥാനത്തും പ്രായംകൊണ്ടു കാലം ചെയ്തു കസേരമാറുന്ന പതിവാണ് പലർക്കും പ്രിയം. ആ പതിവു തൻെറ മുൻഗാമിയായ പ. ഔഗേൻ പ്രഥമൻ ബാവായെപ്പോലെ 'തെറ്റിച്ചു'സഭയുടെ ഭാവി സുരക്ഷിതവും സുശക്തവുമാക്കുന്നതിനു അദ്ദേഹം തയ്യാറായി. എന്നാൽ സൗകര്യം പോലെ സ്വീകരിക്കുകയും സൗകര്യം പോലെ തിരസ്കരിക്കുകയും ചെയ്യുന്ന, ചെയ്യാവുന്ന, സർക്കാർ ജോലിപോലെയോ, രാഷ്ട്രീയപാർട്ടി പദവികൾപോലെയോ, കേന്ദ്രസംസ്ഥാനമന്ത്രിസ്ഥാനങ്ങൾപോലെയോ, സ്ഥാന, സ്ഥാപിത, സ്വാർത്ഥലക്ഷ്യങ്ങളോടെ രാജിവച്ചു പിരിയാവുന്നതല്ല പൗരോഹിത്യ ശുശ്രൂഷ എന്നു അദ്ദേഹം വിശ്വസിച്ചിരുന്നു. വ്യത്യസ്ത വീക്ഷണങ്ങളോടുതന്നെ സമീപിച്ചവരെ വിമർശിക്കുകയും, ശകാരിക്കുകയും ചെയ്തിരുന്നു.

വാഗ്ദത്ത നാട്ടിലേയ്ക്കു ഇസ്രായേൽ ജനതയെ നയിച്ച ഇതിഹാസപുരുഷനായ മോശയെപ്പോലെ പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ നടുനായകത്വം വഹിച്ച പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ കാലം ചെയ്തിട്ടു രണ്ടു വർഷം തികയുകയാണ്. ഞാൻ അദ്ദേഹത്തെ നേരിട്ടു കണ്ടിട്ടു ഒരു വ്യാഴവട്ടക്കാലം കഴിഞ്ഞു. ദീർഘകാലം കടലിനക്കരെയായിട്ടും അദ്ദേഹം ഇപ്പോഴും ഒപ്പമുണ്ടെന്നു എപ്പോഴും തോന്നുന്നു. സ്വന്തം മനസ്സിൽ മാത്രമല്ല, സഭാംഗങ്ങളുടെ മനസ്സുകളിലും ഓരോ നിമിഷവും ഈ പുണ്യ പിതാവിനെക്കുറിച്ചുള്ള ഹരിതസ്മരണകൾ വിരിയുവാനും നിറയുവാനുമാണിട. ജീവിച്ചിരിക്കെതന്നെ മറക്കുവാൻ എളുപ്പമുള്ള മനുഷ്യരുടെയിടയിൽ മരിച്ചാലും ജീവിക്കുന്ന മനുഷ്യരെ ദൈവമനുഷ്യരെന്നു നാം വിളിക്കുന്നു; വണങ്ങുന്നു. പരിശുദ്ധ പരുമലതിരുമേനി കാലം ചെയ്തിട്ടു ഒരു നൂറ്റാണ്ടു അടുക്കാറാകുന്നുവെങ്കിലും എണ്ണിയാൽ ഒതുങ്ങാത്ത മനുഷ്യമനസ്സുകളിൽ സുകൃതസ്മരണകളോടെ ഇന്നും അദ്ദേഹം നിറഞ്ഞു നിൽക്കുന്നു. അതുപോലെ പ. ബാവയും സഭാംഗങ്ങളുടെ മനസ്സിൽ സമ്മോഹനമായി വളരുകയാണ്. അതിനു കാരണം ആ മനുഷ്യത്വമായിരുന്നില്ല; മറിച്ചു ആ മനുഷ്യത്വത്തിലെ ദൈവികത്വമാണ്. മരണത്തിൽ നിന്നു നിത്യജീവനിലേക്കു കടക്കുന്നുവെന്നു നമ്മുടെ കർത്താവ് കല്പിച്ച അനുഗൃഹീത അനുഭവത്തിനും ഒരു മകുടോദാഹരണം. അതുകൊണ്ടു തന്നെ, "കൂറുന്നീറേന്മാർ മണ്ണിനുയർച്ചയിലാശ്ചര്യം".

◆

# 'നീ ഭൂമിയുടെ മുഖത്തെ പുതുതാക്കും'

എം.ഡി.വർഗീസ് കോന്നിയൂർ

അത്യാധുനികതയുടെ വേലിയേറ്റത്തിൽ തപ്പിത്തടയുന്ന മനുഷ്യൻ വിരൂപമായിക്കൊണ്ടിരിക്കുന്ന ഭൂമിയുടെ മുഖഭാവത്തെ ദർശിക്കുവാൻ വൈമസ്യം കാട്ടുന്നു. കാലത്തിൻെറ ഈ കുത്തൊഴുക്കിലും 21-ാം നൂറ്റാണ്ടിൻെറ കൽപ്പടവിൽ എത്തിയിരിക്കുന്ന മനുഷ്യൻെറ കർണ്ണപുടങ്ങളിൽ മാറ്റൊലി കൊള്ളുന്ന ഒരു വാക്യമാണ്'.. ീ ഭൂമിയുടെ മുഖത്തെ പുതുക്കും'(സങ്കീ:104:30) ആഴമായ അർത്ഥതലങ്ങളിലേയ്ക്ക് മനുഷ്യമനസ്സിനെ കൊണ്ടുചെന്നെത്തിക്കുന്ന, നൂറ്റാണ്ടുകൾക്കുമുമ്പ് എഴുതപ്പെട്ട ഈ വാക്യം ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻെറ 62-ാം വാർഷിക കോൺഫ്രൻസിൻെറ ചിന്താവിഷയമായത് തികച്ചും സംഗതമാണ്.

വിശ്വത്തിൻെറ വിധാതാവ് ആയ സർവ്വജ്ഞാനായ സർവ്വേശ്വരനാണ് ദൈവം. ജലപ്രളയത്തിനു ശേഷം ദൈവം അരുളിച്ചെയ്തു ഭൂമിയിലെ സകല മൃഗങ്ങളേയും ആകാശത്തിലെ എല്ലാ പറവകളേയും സമുദ്രത്തിലെ മത്സ്യങ്ങളേയും നിങ്ങളുടെ കൈയ്യിൽ ഏൽപിച്ചിരിക്കുന്നു.......... പച്ച സസ്യം പോലെ ഞാൻ നിങ്ങൾക്ക് തന്നിരിക്കുന്നു............ അവനവൻെറ സഹോദരനോട് ഞാൻ മനുഷ്യൻെറ പ്രാണന് പകരം ചോദിക്കും ( ഉല്പ: 9:1-7). ഇപ്രകാരം സദ് ഉദ്ദേശ്യത്തോട് ദൈവം നൽകിയ പക്ഷിമൃഗാദികളുടേയും വൃക്ഷലതാദികളുടേയും സൃഷ്ടിയുടെ മകുടമായ മനുഷ്യന്റെയും അവസ്ഥ ഇന്ന് എന്താണ്?

ഭൂമിയുടെ സൃഷ്ടി മുതൽ ഋതുഭേദങ്ങളാലും ഭൂസമ്പത്തിനാലും പ്രകൃതി മനോഹാരിതയാലും ഭൂമിയുടെ മുഖത്തെ അനുദിനം പുതുക്കുന്ന ദൈവപരിലാളന ഒരു ഭാഗത്തും മനുഷ്യൻെറ ക്രൂരമായ താഡനത്താൽ ഞെരിഞ്ഞു പിടയുന്ന ഭൂമിയുടെ മുഖം മറുഭാഗത്തും നാം ദർശിക്കുന്നു. ഭൂമിയുടെ ചരിത്ര താളുകൾ മറിച്ചു നോക്കിയാൽ സ്വാർത്ഥലാഭങ്ങൾക്കുവേണ്ടി മനുഷ്യൻ ഭൂമിയുടെ മനോഹാരിത അമ്മാനമാടിയ നിരവധി സന്ദർഭങ്ങളുണ്ട്.

ഭൂമി 8000 മൈൽ വ്യാസമുള്ള ഒരു ഗോളമാണ്. ഈ ഗോളത്തിൻെറ 33 മൈലിനുവരെ വായുവില്ല. വർഷംതോറും നാം അന്തരീക്ഷത്തിലേക്ക് വിടുന്നത് 21,000 കോടി ടൺ മാലിന്യങ്ങളാണ്. ഇതിൽ കാർബണിൻെറയും നൈട്രജൻെറയും സൾഫറിൻെറയും ഓക്സൈഡുകൾ, ഫ്രിയോൺ, മീതൈൽ, ഈയക്കണങ്ങൾ തുടങ്ങിയ വാതക മിശ്രിതങ്ങളും ഉൾപ്പെടുന്നു. സൂപ്പർസോണിക് പോലെയുള്ള വിമാനങ്ങളിൽ നിന്നുയരുന്ന കാർബൺ മിശ്രിതങ്ങളെ ഉൾക്കൊള്ളാൻ ഈ ഭൂമിക്ക് ഇന്ന് കഴിയുമോ? ഭൂഗോളത്തിൻെറ ഏറ്റവും മുകളിലുള്ള ഓസോൺ കവചത്തിനുപോലും വിള്ളലുകൾ വീണിരിക്കുന്നുവെന്ന് നാം കേൾക്കുമ്പോൾ ഭൂമിയുടെ മു ı ഖമായ വിരൂപമായിട്ടില്ലേയെന്ന് നാം ചിന്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

### പുതുക്കത്തിൻെറ ഉറവിടം

വികലമായിക്കൊണ്ടിരിക്കുന്ന ഭൂമുഖം പുതുക്കുവാൻ, ജീർണ്ണിച്ചവയെ ജീവമയമാക്കുവാൻ ഒരു ഉറവിടം നമുക്കാവശ്യമാണ്. ആ ഉറവിടം സ്രഷ്ടാവായ ദൈവം തന്നെയാണ്.(ഉല്പ:2:7).

ഉണങ്ങിയ അസ്ഥികൾ ജീവനുള്ള ദേഹിയാക്കി മാറ്റുവാൻ ആ നിത്യശക്തിക്കു കഴിയും (യോഹ:37:1-11). സഭാപിതാവായ വി.ഐറേനിയസ് പറയുന്നു"ദൈവത്തിൻെറ ജീവനുമായി പങ്കിടുവാനാണ് ദൈവം മനുഷ്യജീവിതം പങ്കിട്ടത്" അതുപോലെ ദൈവഹിതം നിറവേറ്റുവാനാണ് ദൈവം മനുഷ്യന് ഇച്ഛാശക്തി നൽകിയിരിക്കുന്നത്. ദൈവമാകുന്ന സ്രോതസ്സിൽനിന്ന് ദൈവശക്തിയാകുന്ന പുതുക്കത്തിൻെറ ആത്മാവിനെ-പരിശുദ്ധാത്മാവിനെ- പ്രാപിക്കുമ്പോൾ ഭൂമുഖത്തെ പുതുക്കുവാനുള്ള വാതായനങ്ങൾ തുറക്കുകയായി.

പ്രധാനമായും ആറു തലങ്ങളിൽക്കൂടി ഈ ആത്മാവ് കടന്നുചെല്ലുമ്പോൾ വിരൂപതമാറ്റി ഭൂമുഖത്തെ പുതുക്കുവാൻ കഴിയും.

### 1. വ്യക്തി ജീവിതത്തിൽ

മാറ്റം വരുത്തുവാനുള്ള പ്രഥമപടി സ്വയം മാറ്റത്തിന് വിധേയപ്പെടുകയാണ്. സ്വയം വിശുദ്ധീകരണം പ്രാപിക്കുമ്പോൾ വിരൂപതയുടെ അഴുക്കുചാലിനെ ദൂരേക്ക് അകറ്റുവാൻ കഴിയും. സ്വാർത്ഥമതികളുടെ കളിപ്പാവകളാകാതെ തെറ്റും ശരിയും വിവേചിച്ചറിയുവാനും അവയോട് നേരായ പാതയിൽ പ്രതികരിക്കുവാനും കഴിയുമ്പോൾ മാറ്റത്തിൻെറ ചിലമ്പൊലികൾ കേൾക്കുകയായി. പുതുതാകലിൻെറയും മാറ്റത്തിൻെറയും കാലഘട്ടമായ യുവത്വം വ്യക്തിവിശുദ്ധീകരണത്തിൻെറ ബലിവേദിയായി രൂപാന്തരപ്പെടുമ്പോൾ ഭൂമുഖത്തെ വിള്ളലുകൾ നികത്തുവാൻ കഴിയും.

### 2. ദൈവിക ബന്ധത്തിൽ

ദൈവത്തെ മനുഷ്യൻ വെല്ലുവിളിച്ചപ്പോഴാണ് ബാബേലിൻെറ മുഖത്തിനു മാറ്റം സംഭവിച്ചത്. ഒന്നായിരുന്ന ഭാഷ വിവിധങ്ങളായിത്തീർന്നപ്പോൾ പരസ്പരം മനസ്സിലാക്കാൻ പ്രയാസമായി (ഉല്പ:11). മഹാനും സൗന്ദര്യശ്രേഷ്ഠനും ഭരണതന്ത്രജ്ഞനുമായ ശൗൽ ദൈവബന്ധത്തിൽനിന്നകന്നപ്പോൾ അവൻെറ കാലുകൾ നാശത്തിൻെറ പാതയിലേയ്ക്ക് പ്രയാണം ആരംഭിച്ചു. പ്രകാശസ്രോതസ്സിനെ ഉൾക്കൊള്ളുമ്പോൾ (യോഹ:8:12) നാമും പ്രകാശഗോളമായി രൂപാന്തരപ്പെടും (മത്താ:5:14) അപ്പോൾ അന്ധകാരത്താൽ പിടയുന്ന ഭൂമുഖം പ്രകാശോന്മുഖമാകും.

### 3. മനുഷ്യബന്ധത്തിൽ

സോമാലിയായിലെ പട്ടിണിക്കോലങ്ങളും സമ്പന്നതയുടെ ബുഭുക്ഷതയിൽ ചലിക്കാൻ പ്രയാസപ്പെടുന്ന ഭീബത്സരൂപങ്ങളും ഭൂമുഖത്തെ മനുഷ്യബന്ധത്തിൻെറ ചരിത്രങ്ങളല്ലേ, മനുഷ്യബന്ധത്തിൻെറ ആഴവും പരപ്പും വർദ്ധിപ്പിക്കണമെന്നുള്ള ശക്തി മറ്റുള്ളവരിൽ ദൈവസാദൃശ്യത്തേയും സ്വരൂപത്തേയും കണ്ടെത്തുന്നതാണ്. മനുഷ്യനിൽ അവൻെറ ശത്രുവിനെ ദർശിക്കുമ്പോൾ മാനുഷികബന്ധങ്ങൾ തകരുന്നു. പരസ്പരം മനസ്സിലാ

ക്കാനുള്ള ശ്രമം നടക്കുമ്പോൾ ഭൂമിയുടെ മുഖത്തെ പുതുക്കുന്ന ദൈവസ്നേഹം പ്രകടമാകും.

**4. സഭാ ജീവിതത്തിൽ**

ദൈവരാജ്യത്തിന്റെ മാതൃകയായി യേശു ചൂണ്ടിക്കാണിച്ചിരിക്കുന്നത് മണവാട്ടിയായ വി.സഭയെയാണ്. ക്രിസ്തുവെന്ന തലയോടുള്ള ബന്ധം പോലെതന്നെ പ്രധാന്യം അർഹിക്കുന്നതാണ് ശരീരമാകുന്ന സഭയോടുള്ളബന്ധം. ആത്മീയ ചൈതന്യത്തിന്റെ കാറ്റ് ലോകത്തിൽ വീശാനും പുതുക്കത്തിന്റെ ആത്മാവിനെ ലോകമുഖത്തു പ്രവഹിപ്പിക്കുന്നതിനും സഭാപരമായ പുതുക്കം ആവശ്യമാണ്. 'വാളെടുക്കുന്നവൻ വെളിച്ചപ്പാട്' എന്ന രീതിയിലുള്ള ഏക വ്യക്തികേന്ദ്രീകൃത സഭ ലോകത്തിന്റെ മുഖത്തിന് ഭീഷണിയായി പരിണമിച്ചു കൊണ്ടിരിക്കുന്നു. ഇതിനെ ചെറുക്കുവാൻ സഭാ ജീവിതത്തിലെ പുതുക്കം വഴികാട്ടും.

**5. കുടുംബജീവിതം**

വ്യത്യസ്തങ്ങളായ കുടുംബജീവിതത്തിന് ചരിത്രം സാക്ഷിയായിതീർന്നിട്ടുണ്ട്. കൂട്ടുകുടുംബവും വല്യപ്പച്ചനും വല്യമ്മച്ചിയുമുള്ള കുടുംബങ്ങളും പഴങ്കഥകളായി മാറിയ ഈ നൂറ്റാണ്ടിൽ ന്യൂക്ലിയർ(അണു) കുടുംബങ്ങളും തകർന്നുകൊണ്ടിരിക്കുന്ന ചിത്രമാണ് തെളിഞ്ഞുവരുന്നത്. ഭർത്താവും ഭാര്യയും മാത്രമുള്ള കുടുംബങ്ങളോ അല്ലെങ്കിൽ ആരെങ്കിലും ഒരാൾ മാത്രമുള്ള ( വിവാഹ മോചനത്തിലൂടെ) " കുടുംബ"ങ്ങളോ 21-ാം നൂറ്റാണ്ടിൽ കണ്ടാൽ നാം അത്ഭുതപ്പെടേണ്ട. കാരണം" കുടുംബം" എന്ന പദത്തിന്റെ അർത്ഥം തന്നെ പുനഃനിർവചിച്ചു കൊണ്ടിരിക്കുന്ന കാലഘട്ടത്തിലാണ് നാമിന്ന് ജീവിക്കുന്നത്. ഭൂമിയുടെ മുഖചൈതന്യത്തിനും മനോഹാരിതയ്ക്കും മങ്ങലേൽപിക്കുന്ന ഈ തുടക്കത്തിന് അന്ത്യം കുറിക്കാൻ പുതുക്കത്തിന്റെ ആത്മാവ് ആവശ്യമല്ലേ.

**6. പ്രപഞ്ച- പരിസ്ഥിതി ബന്ധത്തിൽ**

ആധുനികയുഗത്തിലെ ബോംബ് സംസ്കാരം പ്രപഞ്ചത്തിന്റേയും പരിസ്ഥിതിയുടേയും സംതുലനാവസ്ഥയെ നശിപ്പിക്കുന്നു. നാഗസാക്കിയും ഹിരോഷിമയും ഏറ്റവും പുതിയതായി ഇൻഡ്യയിൽ പൊഖ്റാനും, പാക്കിസ്ഥാനിലെ ചഗായി മേഖലകളും ആകുന്ന ഭൂമിയുടെ മുഖം വിരൂപമായില്ലേ. മറഞ്ഞുകിടക്കുന്ന പ്രപഞ്ചസത്യങ്ങൾ മനുഷ്യനേത്രങ്ങൾക്ക് ദൃശ്യമാകുമ്പോൾ അതിന്മേലുള്ള കടന്നാക്രമണം തടയണമെങ്കിൽ പുതുക്കത്തോടുകൂടി ദൈവാത്മാവിലുള്ള ഒരു അന്വേഷണം ആവശ്യമാണ്. ഭൂമിയിലെ എല്ലാവിധ മലിനീകരണത്തിനും വിരാമമിടുവാൻ ഭൂമിയുടെ മുഖഛായ നവീകരിക്കാൻ ജീവൻ തരുന്ന ആത്മാവിന്റെ ഫലങ്ങൾ വിതറുന്ന-വിളളലുകൾ യോജിപ്പിക്കുന്ന പുതുക്കത്തിന്റെ ആത്മാവിനെ പ്രാപിക്കാം. ഭൂമിയുടെ മുഖം പുതുതാക്കാം.

## 'ജൂണിയർ നാംസ്'ആരംഭിച്ചു

പ്രിയരേ,

**1997** ഡിസംബർ **23**-ാം തീയതി നമ്മുടെ അദ്ധ്യക്ഷതയിൽ മാവേലിക്കര സെൻറ് പോൾസ് മിഷൻ സെന്ററിൽ കൂടിയ മലങ്കര ഓർത്തഡോക്സ് സഭാ മിഷൻ ബോർഡ് യോഗത്തിൽ, **NAMS**-ന്റെ നേതൃത്വത്തിൽ സ്കൂൾ വിദ്യാർത്ഥികൾക്കായി **JUNIOR NAMS** തുടങ്ങുവാൻ തീരുമാനിച്ച വിവരം ദൈവത്തെ സ്തുതിച്ചുകൊണ്ട് സസന്തോഷം അറിയിക്കുന്നു. മിഷൻ പഠനത്തിനായുള്ള ദേശീയ കൂട്ടായ്മയായ **NAMS** -ന്റെ വിജയമാണ് ഇങ്ങനെ ഒരു ജൂണിയർ വിഭാഗത്തിന് പ്രചോദനം നൽകിയത്. **10** മുതൽ **15** വരെ പ്രായമുള്ള സ്കൂൾ വിദ്യാർത്ഥികളെ ഉദ്ദേശിച്ചാണ് ഈ സംഘടന ആരംഭിക്കുന്നത്.

വേദപുസ്തകം, പ്രാർത്ഥന, പാട്ട്, ആരാധന, ഇവ പഠിപ്പിക്കുക, സഭാജീവിതം പരിശീലിപ്പിക്കുക, പ്രേഷിത പ്രവർത്തനങ്ങളെക്കുറിച്ച് ബോധവൽക്കരിക്കുകയും അവയെ പരിചയപ്പെടുത്തുകയും ചെയ്യുക,ആരോഗ്യപരിപാലനത്തിന് കായികപരിശീലനം നൽകുക, കലാ സാഹിത്യരംഗങ്ങളിലേയ്ക്ക് ആകർഷിക്കുക എന്നീ അഞ്ചിനപരിപാടിയാണ് ഈ സംഘടനയുടെ പ്രവർത്തനങ്ങൾ. ഈ ലക്ഷ്യം കൈവരിക്കുന്നതിന് എല്ലാ വർഷവും ഒരാഴ്ച നീണ്ടുനിൽക്കുന്ന വാർഷിക കോൺഫറൻസുകൾ മേയ്മാസത്തിൽ മാവേലിക്കര സെൻറ് പോൾസ് മിഷൻ സെന്ററിൽ നടത്തപ്പെടുന്നതാണ്.

ഈ സംഘടനയിൽ, താല്പര്യമുള്ള സ്കൂൾ വിദ്യാർത്ഥികളെ ചേർക്കണമെന്ന് മാതാപിതാക്കളോടും, സൺഡേസ്കൂൾ അധ്യാപകരോടും മറ്റ് ആദ്ധ്യാത്മിക സംഘടനാപ്രവർത്തകരോടും നാം ആവശ്യപ്പെടുന്നു. താല്പര്യമുള്ളവരുടെ വിവരങ്ങൾ വികാരി അച്ചന്റെയോ, സൺഡേ സ്കൂൾ ഹെഡ്മാസ്റ്ററുടെയോ ഒപ്പോടുകൂടി, **JUNIOR NAMS** ഡയറക്ടറായി നാം നിയമിച്ചിരിക്കുന്ന **Prof. K.C. MANI (Catholicate College, Pathanamthitta)** യുടെ പേർക്ക് അടച്ചുകൊടുത്താൽ മതി.

ഗീവറുഗീസ് മാർ ഒസ്താത്തിയോസ്
(പ്രസിഡണ്ട്, ജൂണിയർ നാംസ്)

പത്രാധിപർക്കുള്ള കത്ത്

# ചരിത്രസത്യം എന്താണ് ?

ബഹു. അച്ചാ,

1998 ആഗസ്റ്റിലെ 'മലങ്കരസഭ'യിൽ വന്ന ഓർത്തഡോക്സ് സഭ എന്തു വിശ്വസിക്കുന്നു എന്ന പംക്തി വായിച്ചപ്പോൾ ഉണ്ടായ ചില സംശയങ്ങൾ കുറിക്കുന്നു. ഏ.ഡി. 451-ൽ നടന്ന കൽക്കദോൻ സുന്നഹദോസ് തീരുമാനങ്ങളെ തള്ളിക്കളഞ്ഞ സഭകളുടെ കൂട്ടത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പേരും കണ്ടു. എന്നാൽ ഈ വിശ്വാസം ഇവിടെ വന്നത് 1665-ൽ യറുശലേമിലെ മാർ ഗ്രീഗോറിയോസിൻെറ വരവോടെയാണ്. അത് യാക്കോബായ സഭയിലൂടെ ആയിരുന്നല്ലോ. ഈ കാലഘട്ടത്തിലൊന്നും ' മലങ്കര ഓർത്തഡോക്സ് സഭ' എന്ന പേര് കേൾക്കാൻ തുടങ്ങിയിരുന്നുമില്ല. 1660- നു മുമ്പും ഇങ്ങനെയൊരു സഭ ഉണ്ടായിരുന്നെങ്കിൽ അന്ന് എന്താണ് അവർ വിശ്വസിച്ചിരുന്നത്. മറിച്ചാണെങ്കിൽ ചരിത്രസത്യങ്ങൾ മറച്ചുവച്ച് പ്രാചീനത്വം ഉണ്ടാക്കാൻ ശ്രമിക്കുന്നത് തലമുറകളോടു കാട്ടുന്ന അനീതിയല്ലേ?

കുര്യൻ ഏബ്രഹാം
തൈപ്പറമ്പിൽ, കുന്നന്താനം.

## ലേഖകൻെറ മറുപടി

'മലങ്കര സഭ'യിൽ വന്ന ലേഖനത്തിൻെറ പ്രസക്തഭാഗം ഉദ്ധരിക്കട്ടെ.''കൽക്കദോൻ സുന്നഹദോസിൻെറ തീരുമാനങ്ങളെ അംഗീകരിക്കാത്ത സഭകളാണ് ഓറിയൻറൽ ഓർത്തഡോക്സ് സഭകൾ.......

മലങ്കര ഓർത്തഡോക്സ് സഭ എന്നിവ ഈ ഗണത്തിൽ പെടുന്നു.'' കൽക്കദോൻ സുന്നഹദോസ് തീരുമാനങ്ങളെ തള്ളിക്കളഞ്ഞ സഭകളുടെ കൂട്ടത്തിൽ എന്ന കത്തിലെ വാചകം ലേഖനത്തിലേതല്ല.

ഈ വിശ്വാസം ഇവിടെ വന്നത്1665-ൽ യറുശലേമിലെ മാർഗ്രീഗോറിയോസിൻെറ വരവോടെയാണ്, അത് യാക്കോബായ സഭയിലൂടെ ആയിരുന്നല്ലൊ എന്ന വാചകം സത്യ വിരുദ്ധമാണ്. മലങ്കരയിലെ പൗരാണിക സഭ പൗരസ്ത്യസഭയുടെ സവിശേഷതകൾ പുലർത്തിയിരുന്നു. മാർത്തോമ്മാ ക്രിസ്ത്യാനികൾ എന്നറിയപ്പെട്ടിരുന്നു. ഇവിടുത്തെ സഭാംഗങ്ങൾ. മാർത്തോമ്മാ പാരമ്പര്യത്തിന് പല രേഖകൾ ലഭ്യമാണല്ലൊ. ഏ.ഡി. 250-ന് അടുത്ത് പേർഷ്യൻ സഭയിൽ പ്രസിദ്ധീകൃതമായ "അപ്പോസ്തോലന്മാരുടെ ഉപദേശം"(The Doctrine of the Apostles) എന്നകൃതിയിൽ പറയുന്നു: ഇന്ത്യയും അതിലുൾപ്പെട്ടതും അതിനു ചുറ്റിലും കിടക്കുന്നതുമായ രാജ്യങ്ങളും പൗരോഹിത്യപരമായ അപ്പോസ്തോലിക കൈവയ്പ്പ് യൂദാസ് തോമസിൽ നിന്നും പ്രാപിച്ചു. അവിടെ അദ്ദേഹം സ്ഥാപിച്ച സഭയെ സ്വയമേവ നയിക്കുകയും ചെയ്തു. ഏകദേശം ഏ.ഡി. 180-നും 230-നും ഇടയ്ക്ക് രചിക്കപ്പെട്ട "യൂദാസ് തോമസിൻെറ പ്രവർത്തനങ്ങൾ"(Acts of Judas Thomas) എന്ന കൃതി സെൻറ് തോമസ് ഗോണ്ടഫോറസിൻെറ രാജ്യത്ത് ക്രിസ്തുമാർഗ്ഗം പ്രചരിപ്പിച്ചു എന്ന് സാക്ഷിക്കുന്നു.

പേർഷ്യൻ സഭയുമായി ഇവിടുത്തെ സഭയ്ക്ക് ബന്ധമുണ്ടായിരുന്നു. കൽക്കദോൻ സുന്നഹദോസിനെ എതിർത്ത പാരമ്പര്യമാണ് പേർഷ്യൻ സഭയിൽ ശക്തി പ്രാപിച്ചത്. മലങ്കര സഭയുൾപ്പെടെയുള്ള പൗരസ്ത്യസഭകൾ കൽക്കദോന്യ സുന്നഹദോസിനെ അംഗീകരിക്കാത്ത വേദശാസ്ത്രപാരമ്പര്യമാണ് സ്വീകരിച്ചത്. പിന്നീട് ഏ.ഡി. 486-ൽ ബേത്ത് ആദ്രോയ് എന്ന സ്ഥലത്തു വച്ച് നടന്ന പ്രാദേശിക സുന്നഹദോസാണ് നെസ്തോറിയസിൻെറ പഠിപ്പിക്കലുകൾ സ്വീകരിക്കുവാൻ തീരുമാനിച്ചത്. പേർഷ്യൻ സഭയിൽ നെസ്തോറിയൻ വിശ്വാസം സ്വീകരിക്കുന്ന വിഭാഗവും സ്വീകരിക്കാത്ത വിഭാഗവും ഉണ്ടായിരുന്നു. പൗരസ്ത്യ ദേശങ്ങളിൽ നിന്ന് അതതു കാലങ്ങളിൽ വന്ന് മലങ്കര സഭയെ സഹായിച്ചിരുന്നവരിൽ രണ്ടു കൂട്ടരുമുണ്ടായിരുന്നു എന്ന് കരുതാം.

പതിനേഴാം നൂറ്റാണ്ടിൽ യരുശലേമിലെ മാർഗ്രീഗോറിയോസിൻെറ വരവിനു മുമ്പു തന്നെ സത്യ വിശ്വാസം(ഓർത്തഡോക്സ് പാരമ്പര്യം) പൗരസ്ത്യദേശങ്ങളിലൂടെ മലങ്കര സഭയ്ക്ക് ലഭിച്ചിരുന്നു. മാർ ഗ്രീഗോറിയോസ് ഇവിടെ വരുമ്പോൾ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ തലവനായിരുന്ന തോമ്മാ അർക്കദിയാക്കോൻ അദ്ദേഹവുമായി സഹകരിച്ചു. അതുവരെയും മലങ്കര സഭയ്ക്ക് നേരിട്ടു ബന്ധമില്ലാതിരുന്ന അന്തോഖ്യൻ സുറിയാനി സഭയുമായുള്ള വേഴ്ചയ്ക്കും ക്രമേണ ആരാധനാ പാരമ്പര്യങ്ങളുടെ ഉദ്ഗ്രഥനത്തിനും അതു കാരണമായി.

ഇവിടെയുണ്ടായിരുന്ന മലങ്കരസഭ, മലങ്കര ഓർത്തഡോക്സ് സഭയെന്ന് രേഖകളിൽ എഴുതപ്പെട്ടില്ലായിരുന്നുവെങ്കിൽ കൂടി കൽക്കദോന്യ വേദ വിപരീതങ്ങളെ നിരസിച്ച് പൗരസ്ത്യസഭയുടെ സത്യവിശ്വാസ പാരമ്പര്യം നിലനിർത്തിയ സഭയായിരുന്നതിനാൽ അത് ഓർത്തഡോക്സ് സഭ തന്നെയാണ്. വിശദ പഠനത്തിന് ഓർത്തഡോക്സ് സെമിനാരിയുടെ ദിവ്യബോധനം ഗ്രന്ഥാവലിയിലെ "സഭ വളരുന്നു"(ഫാ. ഡോ. വി.സി. ശമുവേൽ)എന്ന ഗ്രന്ഥം ശുപാർശ ചെയ്യുന്നു.

ഫാ. ഡോ. മാത്യു വൈദ്യൻ

ലേഖനം

# ക്രിസ്ത്യൻ സമൂഹത്തിനെതിരെ വർദ്ധിച്ചുവരുന്ന അക്രമപ്രവണതകൾ

മാത്യു കീടൻകുറ്റിയിൽ, മൂലേടം

ഇൻഡ്യ ഒരു മതേതരരാജ്യമാണെന്നും എല്ലാ മതങ്ങളെയും ബഹുമാനിക്കുന്ന പാരമ്പര്യമാണ് ഇൻഡ്യയ്ക്കുളളതെന്നും പറഞ്ഞ് ഭാരതീയരായ നാം അഭിമാനം കൊളളുമ്പോൾ

ലോകമന:സാക്ഷിയെ ഞെട്ടിക്കുന്ന രണ്ട് പ്രധാന സംഭവങ്ങൾ ഇൻഡ്യൻ പാർലമെൻറിൽ ഒച്ചപ്പാടിന് കാരണമായിത്തീർന്നിരിക്കുകയാണ്.

1. ക്രിസ്ത്യൻ ദേവാലയങ്ങളിൽ വിശുദ്ധ കുർബ്ബാനയ്ക്ക് വീഞ്ഞ് ഉപയോഗിക്കുന്നതിനാൽ ആരാധനാലയങ്ങൾ എന്ന പരിഗണനയ്ക്ക് ദേവാലയങ്ങൾ അർഹമല്ല എന്ന ബി. ജെ. പിയുടെ ഡൽഹി സംസ്ഥാനമന്ത്രിയുടെ പ്രസ്താവന പാർലമെൻറിൽ ബഹളത്തിന് കാരണമായി.

2. അഹമ്മദാബാദിൽ നിന്ന് 200 കിലോമീറ്റർ അകലെ രാജ്കോട്ടിൽ സവർണ്ണ ഫാസിസ്റ്റുകൾ ബൈബിളിൻെറ നൂറുകണക്കിന് കോപ്പികൾ വാരിക്കൂട്ടി തീയിൽ ഇട്ട് ചുട്ടു. സ്ക്കൂളിലേയ്ക്ക് അതിക്രമിച്ചു കടന്ന അക്രമികൾ വിദ്യാർത്ഥികളിൽ നിന്ന് പുതിയനിയമത്തിൻെറ പ്രതികൾ പിടിച്ചുവാങ്ങി കീറി തീയിലിടുകയായിരുന്നു. ബൈബിളിൻെറ അവസാനത്തെ പേജിൽ "ക്രിസ്തു എൻെറ രക്ഷകനാണ്; അവനെ ഞാൻ സ്വീകരിക്കുന്നു." എന്നെഴുതിയത് മതപരിവർത്തനം ലക്ഷ്യമാക്കിയാണ് എന്ന് പറഞ്ഞായിരുന്നു അക്രമം.

സവർണ്ണമേധാവിത്വത്തിന് നേരിയ ഒരു ഭൂരിപക്ഷം വീണു കിട്ടിയപ്പോൾ ഇൻഡ്യാ മഹാരാജ്യത്തെ ഏത് ദിശയിലേയ്ക്ക് നയിക്കുവാനുദ്ദേശിക്കുന്നു എന്ന് മനസ്സിലാക്കുവാൻ ഈ രണ്ടു സംഭവങ്ങളും ധാരാളമാണ്. ഇക്കണക്കിന് കേവല ഭൂരിപക്ഷം കൈവന്നാൽ എന്തായിരിക്കും മതന്യൂനപക്ഷങ്ങളുടെ സ്ഥിതിയെന്ന് ഊഹിക്കാവുന്നതേയുളളൂ. ഈ സംഭവങ്ങളിൽ അടങ്ങിയിരിക്കുന്ന ഫാസിസത്തിൻെറ നഗ്നമായ തിരനോട്ടം കാണാതിരിക്കുകയും ചെയ്തു കൂടാ. മതന്യൂനപക്ഷങ്ങളെ ഭയപ്പെടുത്തി കീഴ്പ്പെടുത്തുകയും, നിർവീര്യമാക്കുകയും ചെയ്യുകയെന്ന സവർണ്ണമേധാവിത്വത്തിൻെറ ആസൂത്രിത നീക്കങ്ങളുടെ ഭാഗമായി വേണം ഈ സംഭവങ്ങളെ നോക്കിക്കാണുവാൻ. ഇൻഡ്യൻ ഭരണഘടന അനുസരിച്ച് മതേതരരാജ്യമാണെന്നുളളത് ശരിയാണെങ്കിലും ഇൻഡ്യാ രാജ്യം ഭരിക്കുന്നത് മതേതരവിശ്വാസികൾ അല്ലെന്നു മാത്രമല്ല, കടുത്ത മതപക്ഷപാതികളും അസഹിഷ്ണുക്കളും കൂടിയാണ്.

ഇരുപതു നൂറ്റാണ്ടുകളായി ഇൻഡ്യയിൽ ക്രിസ്തീയ പ്രവർത്തനങ്ങൾ ഉണ്ട്. ഇപ്പോൾ ഇതിന് സാധിക്കാത്ത തരത്തിൽ നിയമം വളച്ചൊടിക്കുകയും, ഭരണചക്രം തിരിക്കുകയും ചെയ്തിട്ടുണ്ട്. മതമൗലികവാദികളുടെ പല സംഘടനകളും ക്രിസ്തീയ പ്രവർത്തകർക്കെതിരായി പല സംസ്ഥാനങ്ങളിലും സംഘടിതമായി പ്രവർത്തിക്കുന്നു. ഇവിടുത്തെ ക്രിസ്ത്യാനികൾ ഇൻഡ്യയിൽ ജനിച്ചുവളർന്ന് ഇൻഡ്യയ്ക്കുവേണ്ടി വിയർപ്പൊലിച്ച്, സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത് ഇൻഡ്യയ്ക്കുവേണ്ടി ജീവിക്കുന്നവരാണ്. ക്രിസ്തുവിൻെറ ഉയിർത്തെഴുന്നേല്പിനെ അനുസ്മരിക്കുന്ന ഈസ്റ്റർ ലോകമെങ്ങുമുളള ക്രൈസ്തവർക്ക് സുപ്രധാനദിവസമാണ്. കമ്മ്യൂണിസ്റ്റ് രാഷ്ട്രങ്ങളിൽ പോലും ഈസ്റ്റർ പൊതു ഒഴിവുദിവസമാണ്. പക്ഷേ ഇതിനു വിപരീതമായി ഇക്കഴിഞ്ഞ ഈസ്റ്റർ ദിനം പ്രവൃത്തിദിവസമാക്കുവാൻ സർക്കാർ ശ്രമിക്കുകയുണ്ടായി.

ഇൻഡ്യയിലെ ക്രിസ്ത്യൻ സമൂഹത്തെ ഭയപ്പാടിൻെറയും ഭീഷണിയുടെയും, മുൾമുനയിൽ നിർത്തി അവരുടെ നിസ്വാർത്ഥ സേവനപ്രവർത്തനങ്ങൾക്ക് തടയിടുവാനും, പാവപ്പെട്ടവരുടെ ഉന്നമനത്തിനായി ചെയ്യുന്ന പ്രവർത്തനങ്ങൾ നിർത്തലാക്കുവാനുമായി ആസൂത്രിതവും സംഘടിതവുമായ ശ്രമങ്ങൾ ഒരു പറ്റം മതമൗലിക ഗ്രൂപ്പുകൾ നടത്തുന്നുവെന്ന് ദേശീയ ന്യൂനപക്ഷക്കമ്മീഷൻ വിലയിരുത്തുന്നു. ക്രൈസ്തവ പുരോഹിതന്മാർക്കും, പ്രവർത്തകർക്കും, സ്ഥാപനങ്ങൾക്കും നേരെ ഉണ്ടാകുന്ന അക്രമപ്രവർത്തനങ്ങൾ വർദ്ധിച്ചുവരുന്നതായി കണക്കുകൾ തെളിയിക്കുന്നു. ന്യൂനപക്ഷക്കമ്മിഷൻ അംഗം ഡോ. ജെയിംസ് മസ്സെയുടെ വാക്കുകൾ ക്രിസ്ത്യൻ സമൂഹത്തിൻെറ നേരെ നടന്ന അക്രമങ്ങളും സഭാവസ്തുവകകളിന്മേലുളള കൈയേറ്റം സംബന്ധിച്ച പരാതികൾ കഴിഞ്ഞ വർഷം വളരെ കൂടുതലായിരുന്നു. തീർച്ചയായും ഇത്തരമൊരു നീക്കമുണ്ടെന്നുളളത് വ്യക്തമാണ്. ഇത്തരമൊരു കൈയേറ്റത്തിന് ഹിന്ദു തീവ്രവാദികളെ പ്രേരിപ്പിക്കുന്നത് മറ്റു ന്യൂനപക്ഷ സമുദായങ്ങളെപ്പോലെ തിരിച്ചടിക്ക് ക്രിസ്ത്യൻ സമൂഹം തയ്യാറാവില്ല എന്നതിനാലായിരിക്കാമെന്ന് ബി.ജെ.പി. മുൻ നാഷണൽ എക്സിക്യൂട്ടീവ് അംഗവും ഇപ്പോൾ പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ ഉപദേശകസമിതി അംഗവുമായ ജോർജ് മെനേസസ് വിലയിരുത്തുന്നു. മുമ്പുതന്നെ ക്രിസ്ത്യൻ സമൂഹത്തോട് വൈര്യംപുലർത്തിയിരുന്ന ബീഹാർ, മധ്യപ്രദേശ്, മുതലായ സംസ്ഥാനങ്ങളിൽ മാത്രമല്ല, രാജസ്ഥാൻ, മഹാരാഷ്ട്ര, പഞ്ചാബ്, ഗുജറാത്ത്, ആന്ധ്ര, മുതലായ സംസ്ഥാനങ്ങളിലും ക്രിസ്ത്യാനികൾ പീഡിപ്പിക്കപ്പെടുന്നു എന്ന് ദേശീയ ന്യൂനപക്ഷക്കമ്മീഷനു ലഭിച്ച പരാതികളിലൂടെ വെളിപ്പെടുന്നു. മഹാരാഷ്ട്രയിലെ ഭൂകമ്പബാധിതപ്രദേശമായ ലത്തൂരിൽ വൈദ്യസേവന രംഗത്ത് പ്രവർത്തിച്ച മിഷനറിമാർ ആക്രമിക്കപ്പെട്ട സംഭവത്തിൽ രാഷ്ട്രീയ സ്വയം സേവക് എന്ന സംഘടനയ്ക്കെതിരെ മുംബെയിലെ അഭിഭാഷകൻ കോളിൻ ഗോൺസാൽവോസ് കോടതിയിൽ കേസ് ഫയൽ ചെയ്തിരിക്കുകയാണ്. ശിവസേനക്കാരും ക്രിസ്ത്യൻ സ്കൂളുകൾക്കും ആതുരാലയങ്ങൾക്കും നേരെ ലക്ഷ്യമിട്ടിരിക്കുകയാണ്. വിശ്വഹിന്ദു പരിഷത്ത് നേതാവ് അശോക് സിംഗാൾ ക്രിസ്ത്യൻ മിഷനറിമാരെ ദേശീയവിരുദ്ധരായും സി. ഐ. എ ചാരന്മാരായും, ഹിന്ദുക്കളെ മതപരിവർത്തനം ചെയ്യിക്കുന്നവരായും മുദ്രകുത്തി തെറ്റിദ്ധാരണ പരത്തുന്നു.

രാജസ്ഥാനിലെ വിശ്വഹിന്ദു പരിഷത്ത് ഏറ്റെടുത്തിരിക്കുന്ന പ്രതിജ്ഞ ഏതൊരു ഇൻഡ്യൻ പൗരനും ഞെട്ടലോടെ മാത്രം കേൾക്കേണ്ടതും ഇൻഡ്യൻ ഭരണഘടനയുടെ നഗ്നമായ ലംഘനവുമാണ്. "മൂന്നു വർഷത്തിനുളളിൽ ബൻസ്വാര ജില്ലയെ ഒരൊറ്റ ക്രിസ്ത്യാനിപോലുമില്ലാത്ത ജില്ലയാക്കും". ഇവിടെ ക്രിസ്ത്യാനികൾക്കെതിരെ വ്യാപകമായ ആക്രമണം നടന്നുകൊണ്ടിരിക്കുന്നുവെന്ന്

# Give one hand's help to Tadagam

## BISHOP WALSH MEMORIAL HOSPITAL
## C.S. ASHRAM, TADAGAM, COIMBATORE-8

## METROPOLITAN PHILIPOS MAR THEOPHILUS MEMORIAL BLOCK

**The Christa Sishya Ashram, Tadagam was started in 1936 by the late Mrs. & Bishop Herbert Pakenham Walsh and their students at Bishop's College, Calcutta, M/S K.C.Varghese (later Rev.Fr.) and T.O. Mathew. Rev.Fr. C.V.Jonah joined the group later. Thus the first mission centre of the Malankara Orthodox Chruch in the region outside Kerala came into being.**

**From very early period of the Ashram, medical care was given to the poor and needy people in the nearby villages. When the birth centenary of Bishop Walsh was celebrated in 1971 a small rural hospital was started in the adjacent compound of the Ashram to thankfully commemorate his sacrificial serviee to the society and also to contin[illegible] his healing ministry. When the Ashram celebrated its Diamond Jubilee during 1996-97 we started a Balabhavan and launched upon a development project of the hospital providing few more rooms and other facilities as it was found to be quite necessary and urgent. To complete the first phase of building, ie., the ground floor and the ramp to the first floor we need Rs.15,00,000/- (Rupees fifteen lakhs) very urgently. So also we are badly in need of an Ambulance Van.**

**By the grace of God and with the help of some friends we could install an X-ray unit last year. Now we are looking forward for help form friends and well- wishers to complete the first phase of the building. We are dedicating this new block to the loving memory of the late H.G.Metropolitan Philipos Mar Theophilus as His Grace served this ashram for several years as its visitor metropolitan.**

**We request our friends and well-wishers to help us to accomplish this urgent need by sponsoring rooms or giving donations of any magnitude. A room will cost Rs.1,00,000/-. Any amount, small or large will be thankfully received and used with meticulous care for this noble cause. Cheques may be draw in favour of M/s Christa Sishya Ashram, Tadagam and sent to the Acharya, C.S.Ashram, Tadagam, Coimbatore-641108.**

**Requesting your prayerful help and thanking you. Yours in Him, Visitor Metropolitan Philipos Mar Eusebius, on behalf of the Governing Board and Members of the ashram.**

---

വാർത്തകൾ സൂചിപ്പിക്കുന്നു. രോഗികൾക്ക് അത്ഭുത സൗഖ്യം നൽകുന്നുവെന്ന് പ്രചാരണം നടത്തുന്ന ഡൽഹിയിലെ ഒരു പ്രാർത്ഥനാ ഗ്രൂപ്പിനെതിരെ ഡൽഹി വിശ്വഹിന്ദു പരിഷത്ത് കേസ് ഫയൽ ചെയ്തിരിക്കുകയാണ്.

ആസ്സാമിലെ മുതിർന്ന ബി.ജെ.പി. നേതാവ് ബി:പി. ആചാര്യ പ്രധാനമന്ത്രി വാജ്പേയിക്ക് അയച്ചതെന്ന് ആരോപിക്കപ്പെടുന്ന കത്തിൽ അവകാശപ്പെടുന്നത് ഇപ്രകാരമാണ്. കർത്താവ് എന്ന് വിളിക്കപ്പെടുന്ന ക്രിസ്തുവിൻെറ നെഞ്ചിൽ ത്രിശൂലം കുത്തിയിറക്കുകയെന്ന പ്രഖ്യാപിത ലക്ഷ്യം ഞങ്ങൾ നേടിയിരിക്കുന്നു.

1998 ജൂലൈ 23-ാം തീയതിയിലെ 'ജന്മഭൂമി' ദിനപത്രത്തിൽ വിശ്വഹിന്ദു പരിഷത്ത് സെക്രട്ടറി ജനറൽ ആചാര്യ ഗിരിരാജ് കിഷോർ പറഞ്ഞ വാക്കുകൾ

ക്രിസ്ത്യൻ- മുസ്ലീം വർഗ്ഗീയശക്തികളുടെ കടന്നാക്രമണത്തിൽ നിന്ന് ഹിന്ദു സമൂഹത്തെ രക്ഷിക്കാൻ ശക്തമായ സംഘടനാ സംവിധാനം ഉണ്ടാകുമെന്ന് അദ്ദേഹം പറഞ്ഞു. മതപരിവർത്തനത്തിനും വിഘടനവാദപ്രവർത്തനങ്ങൾക്കും ക്രിസ്ത്യൻ മുസ്ലീം സമുദായങ്ങളിലെ ഒരു വിഭാഗത്തിന് വിദേശത്തുനിന്നും വൻതോതിൽ സഹായം ലഭിക്കുന്നുണ്ട്. ഇത് നാട്ടിൽ അസ്വസ്ഥത പടർത്തുന്നു.

"ഭാരതത്തിൻെറ കിഴക്കൻ മേഖലയെ ക്രിസ്ത്യൻ ഭീകരവാദത്തിൻെറ താവളമായി മാറ്റി മൂന്നു വർഷത്തിനുള്ളിൽ ആയിരം പള്ളികൾ നിർമ്മിക്കാനുള്ള ശ്രമങ്ങൾ ഇവിടെ ആരംഭിച്ചിട്ടുണ്ട്. അമ്പതുകോടി ഡോളറിൻെറ വിദേശസഹായമാണ് ഇവർക്ക് ലഭിച്ചിരിക്കുന്നതെന്ന് വിവരമുണ്ട്. ഇതിൽ പത്തുകോടിയും നാട്ടിൽ അസ്വസ്ഥത പരത്താനുള്ള ശ്രമങ്ങൾക്കാണ് വിനിയോഗിക്കുന്നതെന്നും കരുതപ്പെടുന്നു."

ആസ്സാമാണ് ക്രിസ്ത്യൻ തീവ്രവാദികളുടെ പ്രവർത്തന കേന്ദ്രങ്ങളിൽ ഒന്ന്. നാഗാലാൻറിലെ സോഷ്യലിസ്റ്റ് നാഷണൽ കൗൺസിൽ എന്ന സംഘടന അവിടെ സമാന്തര ഭരണമാണ് നടത്തുന്നത്. ഐക്യരാഷ്ട്ര സഭയിൽ പോലും ഇവർക്ക് അംഗത്വമുണ്ട്.നാഗാലാൻറിൽ ഒരു കുടുംബത്തിന് പ്രതിവർഷം നൂറു രൂപാ നിരക്കിൽ അവർ കരം പിരിക്കുന്നു. സർക്കാർ ഉദ്യോഗസ്ഥർ മുപ്പതു ശതമാനം ശമ്പളം കരമായി കൊടുക്കണം."

"രാജസ്ഥാനിലെ ബൻസാര ജില്ല രണ്ടായിരം ആണ്ടോടെ സമ്പൂർണ്ണ ഹിന്ദു ജില്ലയായി മാറ്റാൻ തക്ക പ്രവർത്തനങ്ങൾ ആരംഭിച്ചു കഴിഞ്ഞു."

"ഭാരത സംസ്ക്കാരത്തിലും ഹൈന്ദവ പാരമ്പര്യത്തിലും ഒരു ജനതയായി അവരെ മാറ്റും. ഹിന്ദു ധർമ്മം വിട്ടുപോയവരെ പരമാവധി തിരികെ കൊണ്ടുവരാൻ ശ്രമിക്കുകയും ഇതിനായുള്ള പ്രവർത്തനം ആരംഭിക്കുകയും ചെയ്തു കഴിഞ്ഞു."

മൂന്ന് ദിവസത്തെ കേരള സന്ദർശനത്തിന് എത്തിയ അദ്ദേഹം കൊച്ചിയിൽ സുഹൃദ് സമ്മേളനത്തിൽ ചൂണ്ടിക്കാട്ടിയ വിവരങ്ങളാണ് ഇവ.

ലോകത്തിലെ മഹാഭൂരിപക്ഷം ജനങ്ങൾ വിശ്വാസപൂർവ്വം ആദരിക്കുന്ന ബൈബിൾ പിച്ചിച്ചീന്തുക, തീയിടുക മുതലായ അതികഠിനമായ മതനിന്ദക്കെതിരെ, പ്രശ്നങ്ങൾ ഉണ്ടാകുന്നത് ഒരാൾക്ക്, ഒരു പ്രസ്ഥാനത്തിന്, ഒരു സംഘടനയ്ക്ക്, ഒരു സഭാ വിഭാഗത്തിന് എന്നു കരുതി മാറി നിൽക്കാതെ ക്രിസ്തീയ മാർഗ്ഗത്തിൽ ശക്തമായി പ്രതികരിക്കേണ്ടിയിരിക്കുന്നു.

*കടപ്പാട് : ദീപിക, മാധ്യമം ദിനപത്രം*

# കാനാവിലെ കല്യാണം: ഒരു വ്യത്യസ്ത ഭാഷ്യം

ഒ.സി. വറുഗീസ് കോർ എപ്പിസ്കോപ്പ

നമ്മുടെ കർത്താവ് പരസ്യ ശുശ്രൂഷയുടെ ആരംഭത്തിൽ കാനാവിലെ കല്യാണ വീട്ടിൽ വച്ച് വെള്ളം വീഞ്ഞാക്കി വീട്ടുടയവനെ അപമാനഭാരത്തിൽ നിന്നു രക്ഷിക്കുകയും തന്റെ മഹത്വം വെളിപ്പെടുത്തുകയും ചെയ്ത സംഭവം എല്ലാവർക്കും അറിവുള്ളതാണല്ലോ. കർത്താവും ശിഷ്യന്മാരും കല്യാണത്തിൽ സംബന്ധിക്കാനെത്തിയിരുന്നു. മാതാവും അവിടെയുണ്ടായിരുന്നു. വിരുന്നു നടന്നുകൊണ്ടിരിക്കെ വീഞ്ഞു തീർന്നു പോയി. വിവരം മാതാവ് സ്വപുത്രനെ അറിയിച്ചു. എന്തെങ്കിലും നിവൃത്തിമാർഗ്ഗം മകനുണ്ടാക്കും എന്നു മാതാവിനു പ്രതീക്ഷയുണ്ടായിരുന്നു.യേശു ആജ്ഞാപിക്കുന്നപ്രകാരം പ്രവർത്തിക്കാൻ വേലക്കാരോട് നിർദ്ദേശിക്കുകയും ചെയ്തു. മാതാവിനവിടെ പ്രമുഖമായ സ്ഥാനമുണ്ടായിരുന്നു.

വിരുന്നുകാരുടെ ശുചീകരണത്തിനായി വെള്ളം വയ്ക്കുന്നതിനുള്ള ആറ കല്പാത്രങ്ങൾ അവിടെയുണ്ടായിരുന്നു. അവയിൽ വെള്ളം നിറയ്ക്കുവാൻ യേശു ആജ്ഞാപിച്ചു. വേലക്കാർ കല്പാത്രങ്ങൾ വക്കോളം നിറച്ചു. ഇനി (മേക്കിൽ, ഇനി, ഇപ്പോൾ,വീണ്ടും)കോരി വിരുന്നുവാഴിയുടെയടുത്തുകൊണ്ടുപോയി കൊടുക്കുക എന്ന് യേശു അവരോട് ആവശ്യപ്പെട്ടു. കല്പാത്രങ്ങളിൽ നിറച്ച വെള്ളത്തിൽ നിന്നല്ല, കിണറ്റിൽ നിന്നു തന്നെ വീണ്ടും കോരിയെടുക്കുവാനാണ് യേശു നിർദ്ദേശിച്ചത്. അവർ കോരിക്കൊണ്ടു ചെന്ന വെള്ളം മേൽത്തരമായ വീഞ്ഞായി തീർന്നിരുന്നു.

വേലക്കാർ വിരുന്നു വാഴിയുടെ അടുക്കൽ കൊണ്ടുചെന്ന വെള്ളം കൽതൊട്ടിയിൽ നിന്നായിരുന്നു എന്നും കൽതൊട്ടികളിലെ വെള്ളമെല്ലാം വീഞ്ഞായി രൂപാന്തരപ്പെട്ടിരുന്നും എന്നാണ് സാധാരണ പറഞ്ഞു വരുന്നത്. എന്നാൽ ഈ ധാരണ ശരിയായിരിക്കാൻ വഴിയില്ല- കൽതൊട്ടിയിലെ വെള്ളത്തിന് മാറ്റമൊന്നും വന്നില്ല. ആ വെള്ളമല്ല അവർ വിരുന്നു വാഴിയുടെ അടുത്തു കൊണ്ടുചെന്നത്. യേശുവിന്റെ നിർദ്ദേശാനുസരണം വീണ്ടും കിണറ്റിൽ നിന്നുതന്നെ കോരിയ വെള്ളമാണു വീഞ്ഞായി തീർന്നത്.

കൽതൊട്ടികൾ വച്ചിരുന്നതു വിരുന്നുകാരുടെ ശുചീകരണത്തിനുള്ള(കൈകാലുകൾ കഴുകാൻ) വെള്ളം വയ്ക്കാനായിരുന്നു. അതിൽനിന്നു കോരികുടിക്കാൻ, കൊണ്ടുപോയി കൊടുക്കാൻ കർത്താവ് പറയാനിടയില്ല. കുടിക്കാനുള്ള വെള്ളമോ വീഞ്ഞോ വേറെ പാത്രത്തിലായിരിക്കും വച്ചിരിക്കുക. കാൽ കഴുകാനുള്ള വെള്ളം വയ്ക്കുന്ന പാത്രങ്ങളിൽ നിന്നുള്ള വെള്ളം കുടിക്കാൻ കൊടുക്കുകയില്ല; അത് കുടിക്കാൻ ആരും ഇഷ്ടപ്പെടുകയുമില്ല. അതിനാൽ കിണറ്റിൽ നിന്നും വീണ്ടും കോരിയെടുത്ത വെള്ളമായിരിക്കും വിരുന്നുവാഴിയുടെ അടുത്തെത്തിച്ചത്. അതാണ് വീഞ്ഞായി മാറിയതും.

കൽപ്പാത്രങ്ങൾ രണ്ടോ,മൂന്നോ പറ വീതം കൊള്ളുന്നവയായിരുന്നു. ആറു കൽപ്പാത്രങ്ങൾ വക്കോളം നിറച്ചപ്പോൾ ഏകദേശം പതിനെട്ടുപറ വെള്ളമുണ്ടായിരുന്നു. അത്രയധികം വീഞ്ഞ് ആ സന്ദർഭത്തിൽ ഉണ്ടാക്കാൻ കർത്താവു തുനിയുകയില്ല. കല്യാണത്തിനു വേണ്ടത്ര വീഞ്ഞു കരുതാൻ മാത്രം സാമ്പത്തികശേഷി ഇല്ലാത്ത ഒരു നിർദ്ധന കുടുംബം ആയിരുന്നിരിക്കണം അത്. അവിടെ വിരുന്നു തീരാറായ അവസരത്തിൽ പതിനെട്ടു പറയോളം വീഞ്ഞുണ്ടാക്കി കൊടുക്കുന്നതിനു കർത്താവ് തയ്യാറാവുകയില്ല. താൻ ചെയ്യുന്ന പ്രവൃത്തി അധികം ആരുടെയും ശ്രദ്ധയിൽപ്പെടാതെ നിർവഹിക്കുവാനുദ്ദേശിച്ചായിരിക്കണം കർത്താവ് കൽതൊട്ടികളിൽ വെള്ളം നിറയ്ക്കാനും ആ ജോലിയുടെ തുടർച്ചയെന്നോണം വീണ്ടും കോരി വിരുന്നുവാഴിയുടെയടുത്തു കൊണ്ടു ചെല്ലുവാനും ആവശ്യപ്പെട്ടത്.

നാം ധരിച്ചു വച്ചിരിക്കുന്നതിൽ നിന്നും വ്യത്യസ്തമായ ഈ ആശയം സ്വീകരിക്കുവാൻ പലർക്കും മടി തോന്നിയേക്കാം എങ്കിലും മുൻവിധി മാറ്റി വച്ച് സാവകാശം ചിന്തിച്ചാൽ ഇതാണവിടെ സംഭവിച്ചിരിക്കാൻ ഇടയുള്ളത് എന്നു ബോദ്ധ്യമാകും എന്നാണെന്റെ വിശ്വാസം.

കുറിപ്പ്: ഈ ആശയം എന്റേതല്ല. **1940-** ൽ കണ്ടനാടു ഭദ്രാസനത്തിലെ വൈദിക സമ്മേളനത്തിൽ സമാരാദ്ധ്യനായ ബിഷപ്പ് പെക്കൻ ഹാം വാൽഷ് മൂവാറ്റുപുഴ അരമനയിൽ വച്ച് നമ്മുടെ വൈദികരെ പഠിപ്പിച്ചതാണ്. ആദ്യം ഇതു സ്വീകരിക്കുവാൻ ബ. അച്ചന്മാർ മടിച്ചെങ്കിലും സാവധാനം ചിന്തിച്ചപ്പോൾ മിക്കവർക്കും ഇതാണു ശരിയെന്നു ബോദ്ധ്യമായി. ◆

---

*(12-ാം പേജിൽ നിന്നും തുടർച്ച)*

ഇതൊരു സ്ഥാനപദം മാത്രമാണ്.(പാര.**114**)"

ഇതിൽ നിന്നു മാർത്തോമ്മായുടെ സിംഹാസനം മാത്രം 'സ്ഥാനപദ'മാണെന്ന് സുപ്രീം കോടതി രേഖപ്പെടുത്തിയെന്ന് തർക്കിക്കുന്നത് ശരിയല്ലെന്ന് വ്യക്തമാണല്ലോ?

ഉപസംഹാരം

മലങ്കരസഭയിൽ ശാന്തിയും സമാധാനവും ഉണ്ടാകുന്നതിനുള്ള ആദ്യപടി വസ്തുതകൾ ശരിയായി മനസ്സിലാക്കുകയും സത്യം അംഗീകരിക്കുകയുമാണ്. മലങ്കര സഭാംഗങ്ങൾക്കിടയിൽ അസത്യപ്രചാരണം നടത്തുന്നവരുടെ ലക്ഷ്യം സഭാ യോജിപ്പിന് തടസ്സമുണ്ടാക്കുക മാത്രമാണ്. ഇതാകട്ടെ, മലങ്കരയിലെ ബഹുഭൂരിപക്ഷം അംഗങ്ങളുടെയും ഇച്ഛയ്ക്കും താല്പര്യത്തിനും വിരുദ്ധവുമാണ്. മലങ്കര സഭാഭരണഘടന(സുപ്രീംകോടതി ഭേദഗതികളോടുകൂടി) പരിശുദ്ധ കാതോലിക്കാ പാത്രിയർക്കീസ് ഉൾപ്പെടെ എല്ലാവരെയും അതേ ചടങ്ങിൽ സംബന്ധിക്കാത്തതെന്നും ടി ഭരണഘടനയോട് കൂറും വിധേയത്വവും പ്രഖ്യാപിക്കാത്തവർക്ക് മലങ്കരസഭയിൽയാതൊരു പദവിയ്ക്കും അർഹതയില്ലന്നും കോടതി അവ തർക്കിതമായി പ്രഖ്യാപിക്കുകയും തീരുമാനിക്കുകയും ചെയ്തു. ഇത് അംഗീകരിക്കാതെ മറുത്തു നിൽക്കുന്നതിനു നീതികരണമില്ല. ◆

# A POST RESURRECTION APPEARANCE

(Fr. Jacob Thomas Karakkal, St. Baselios Church, Kalina, Santacruz)

Love of Jesus made the women folks to visit the tomb of Jesus early on the first day of the week. They were a faithful section of Jesus's followers. The eleven disciples, probably in sorrow as they were all disappointed and as they were in fear of the Jews, did not make any attempt to visit the tomb until they were told by Mary Magadeline. It is seen that Peter and John ran towards the tomb, where Jesu's body was laid. The only information they had was that He was risen from the dead as He had told them. The woman and the disciples had the privilege of meeting their beloved Lord as He appeared to them repeatedly.

Doubts and fears of the future haunted the disciples. This assembly under the leadership of Peter had only 7 Participants. Peter who declared repeatedly that Jesus Christ is the Son of God and also had maintained that "I will laydown my life for you (Jn 13:37), denied Jesus as for -told: Jn 13:38, 18:15-18, matt 26:69,70 Mk 14:66-68, Lk 22:55-57 second and third denial Jn 18:25-27, Mtt 26:71-75, Mk 14:69-72) A strong and powerful witness for Jesus was crumbled and shattered in his faith before the servant girl.

After resurrection Jesus met them again and again. This particular appearance was the 3rd one (Jn 21:14). Regarding future they had to take a decision for themselves. They all looked up to the leader, who was probably the senior most of the group. Peter was a fisherman turned out to be a disciple. He and others were called to be fishers of men. They were providing lifeless fishes to the people for their survival. The call was for them to bring back the people who are dead in sins towards the eternal life. They had a higher calling.

Decision of Peter:- Peter declared "I go out to fish" (Jn 21:3)

It was his personal decision. Peter's powerful decision influenced others and they also told him "we will go with you" one man's decision influenced others and they too decided to go with him.

Peter probably had to make this decision as the disciples were not commanded of what they should do. They received the specific command at the time of their masters ascension. As they met together, they should have sought the guidence of Christ for their future. However, Peter's personal decision made others also to follow him towards their previous profession.

Master at the Shore:-

As per their decision, they got into the boat, but that night they caught nothing(Jn 21:3). Their Master also went with them and the disciple's eyes could not see Him. The Risen Lord was there with them, when they took the decision, but did not interfere. We find him walking along with the disciples who went to Emmaus. They realised it only at the time when Jesus took the bread and blessed(LK 24:30-31). It really teaches us the way of realisation. We may have knowledge, we may heard or studied a lot about Jesus. But it is God who reveals the mysteries about Him. Among the mysteries He has given to us, the Eucharist is the greatest.

Is He not with us when we take decision about our future? How often circumastances, parents, and friends influence us when we want to take a decision for our future. You and I can not achive anything by our efforts although, we may be intelligent, smart and even experts in our professions. Peter was an expert in his profession. Yet he and others met with failures. Their efforts during night did not yield any fruit, but their efforts were kee only watehed by the master. He knew that they got nothing and yet asked them Haven't you any fish ? He knows us very well nothing can be hidden to Him. He starts His work when we accept our nothingness; without Him we are only zeros.

Master's Command: The disciples acknowledged their failure to catch anything with the word No it was direct answer to the demand of Jesus. Immediately they got the command 'Throw your net the right side of the boat (Jn 21:6).

Master's command obeyed-:

They were willing to take instruction not realising that it was Jesus. Their obedience and self realisation made them see the result. "They were unable to haul the net in because of the large number of fish'. Obedience to His word makes us joyful: if we have this realisation and perfect obedience,even if we go through the deepest darkness of life we will not get afraid. The shepherd's rod and staff protect us. There we can see our master who makes the breakfast for us.




*വാങ്ങുക, വായിക്കുക, പ്രചോദിതരാകുക!*

# എം. ഒ. സി. യുടെ പുതിയ പ്രസിദ്ധീകരണങ്ങൾ!

## 1. കൃപയുടെ നീർച്ചാലുകൾ:

മികവുറ്റ ധ്യാനഗുരുവും തികവാർന്ന വാഗ്മിയും അനുപമ വേദവ്യാഖ്യാതാവുമായ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ തെരഞ്ഞെടുക്കപ്പെട്ട പ്രഭാഷണ സമാഹാരം. യേശു ക്രിസ്തുവിന്റെ മൊഴിമുത്തുകൾ എന്നറിയപ്പെടുന്ന ക്രൂശിലെ ഏഴു മൊഴികളെ അടിസ്ഥാനമാക്കിയുളള ഹൃദയ സ്പർശിയും, ആത്മീയോൽക്കർഷ പ്രദവുമായ പ്രസംഗങ്ങൾ സരളമാ ഭാഷ, ലളിതമായ വിശകലനം, ഹൃദ്യമായ അവതരണം. വിഷയത്തിലേക്കു വെളിച്ചം വീശുന്ന ഉചിതമായ ഉദാഹരണങ്ങളും സംഭവ കഥകളും പ്രസംഗങ്ങളെ സജീവമാക്കുന്നു. ആത്മാവിന്റെ ജാഗരണത്തിൽ നിന്നും തിരുവചനത്തിന്റെ അനുധ്യാനത്തിൽനിന്നും ഉറഞ്ഞുകൂടിയ ഉൽകൃഷ്ട ചിന്തകൾ അവയെ അനുപമമാക്കുന്നു.

വില. 25.00

## 2. കുമ്പസാരസഹായി:

കുമ്പസാരം അവഗണിക്കപ്പെട്ടുവരുന്ന ഇന്നത്തെ സാഹചര്യത്തിൽ, അനുരഞ്ജനത്തിന്റെയും അനുതാപത്തിന്റെയും ഈ കൂദാശയുടെ ശരിയായ പ്രയോജനം വിശ്വാസികൾക്ക് അനുഭവവേദ്യമാക്കാൻ ഉപയുക്തമായ ഒരു ഉത്തമ ലഘു കൃതി. തൊള്ളായിരത്തി നാല്പതുകളിൽ ഓർത്തഡോക്സു സെമിനാരിയുടെ പ്രിൻസിപ്പലും, അനേകരുടെ ആത്മീയഗുരുവുമായിരുന്ന ചെറിയമഠത്തിൽ ഫാ.സി.ജെ.സ്കറിയ മല്പാനാണ് ഇതിന്റെ ഗ്രന്ഥകർത്താവ്. ഈ പരിഷ്കരിച്ച പതിപ്പ് പളളികളിലും ഭവനങ്ങളിലും സൂക്ഷിക്കുക.

വില. 5.00

## 3. ശ്ഹീമാ നമസ്കാരം:(കാനോനിക നമസ്കാരം)

സെമിനാരി മല്പാൻമാർ സൂക്ഷ്മമായി പരിശോധിച്ച് ആവശ്യമായ പരിഷ്കാരങ്ങൾ വരുത്തിയിട്ടുളള ഈ പതിപ്പ് മേനിക്കടലാസ്സിൽ അച്ചടിച്ച് ഭംഗിയായി ബയന്റു ചെയ്തിട്ടുളളതാണ്.

വില 40.00

---

## എം.ഒ.സി. പബ്ലിക്കേഷൻസ്, പരുമലയിൽ

പരുമലപ്പെരുന്നാൾ സമയത്ത് എം.ഒ.സി. പബ്ലിക്കേഷൻസിന്റെ എല്ലാ പുസ്തകങ്ങളും അവിടെ വില്പനയുണ്ടായിരിക്കുന്നതാണ്. അതിനായി പ്രത്യേക സ്റ്റാൾ അവിടെ ക്രമീകരിക്കും.

കേട്ടെഴുത്ത്

# അച്ചൻ വരരുത്..........

പുതിയതായി പട്ടമേറ്റ ഒരു വൈദികനു സാമാന്യം ഭേദപ്പെട്ട ഒരു ഇടവകയിൽ അസിസ്റ്റൻറ് വികാരിയായി അഭി. പിതാവ് കല്പന കൊടുത്തു. പുതിയ വികാരിത്വത്തിൻെറ ഊടുവഴികളിലൂടെ സ്വപ്ന സഞ്ചാരങ്ങളിൽ പുത്തനച്ചൻ വിഹരിച്ചു. പദ്ധതികളുടെ രൂപരേഖകൾ നേർരേഖയിൽ ചലിപ്പിച്ച് അളവുകൾ കുറിച്ചു. പുതുവികാരിത്വത്തിൻെറ പ്രാരംഭവരികൾ കുറിക്കുവാൻ കാത്തിരുന്ന ഞായറാഴ്ച സമാഗതമായി. തലേശനിയാഴ്ച പകൽക്കാലം ഫോൺ സന്ദേശങ്ങൾ പാഞ്ഞെത്തുകയായി. "അച്ചൻ വരരുത്, വന്നാൽ നാണം കെടും. രണ്ടു വൈദികരുടെ സേവനം ഒരുമിച്ചു വേണ്ട. പുത്തനച്ചൻെറ കല്പനയിൽ പുഴുക്കുത്ത് വീണു." സ്വപ്നങ്ങൾ ചീട്ടുകൊട്ടാരമായി തകർന്നടിഞ്ഞു. കല്പന പാലിക്കുമെന്ന ദൃഢനിശ്ചയത്തിൽ അച്ചൻ നടുനിവർത്തി. ശനിയാഴ്ച രാത്രിയിൽ ഉറക്കത്തിൻെറ പരമകാഷ്ടയിൽ എത്തിയ അച്ചനെ തട്ടിയുണർത്തി 'പുതിയ കുഞ്ഞാടുകൾ'. കുഞ്ഞാടുകളുടെ രാത്രി സഞ്ചാരത്തിൽ അച്ചൻ ഭൗചകിതനായി. വന്നവർ പാട്ടുപാടി "അച്ചൻ വരരുത്" വരുമെന്ന അച്ചൻെറ മറുപാട്ടിൽ ക്ഷുഭിത യൗവനങ്ങൾ ആളിക്കത്തി, മടങ്ങിപ്പോയി. പുത്തനച്ചൻ നിദ്രാവിഹീനനായി രാത്രിയാമങ്ങൾ തള്ളിനീക്കി. ഈറനടുത്ത പുലരിയുടെ കണ്ണീർ കണങ്ങളും പേറി പുത്തനച്ചൻ ദേവാലയത്തിലെത്തി. അടഞ്ഞു കിടന്ന ദേവാലയത്തെയും തടഞ്ഞു നിൽക്കുന്ന യുവജനസഞ്ചയത്തേയും നോക്കി അച്ചൻ സങ്കീർത്തനം ഉരുവിട്ടു.

ഹൃദയവേദനയുടെ താളത്തിൽ പെയ്ത മഴയുടെ അകമ്പടിയോടെ അച്ചൻ മടക്കയാത്ര ആരംഭിച്ചു. അടിക്കുറിപ്പ്

ബാക്കി പത്രവിശേഷങ്ങൾ വിധേയൻ കുറിക്കുന്നില്ല. എങ്കിലും അച്ചൻ മനസ്സിൽ ചൊല്ലിയ സങ്കീർത്തനം ഏതെന്ന് വലിയ തർക്കത്തിലാണ്. ഭൂരിപക്ഷജനാഭിപ്രായം സങ്കീ. 54:12 എന്നാണ്." എന്നെ നിന്ദിച്ചത് ഒരു ശത്രുവല്ല അങ്ങനെയെങ്കിൽ ഞാൻ സഹിക്കുമായിരുന്നു."

വിധേയൻ

| 2nd Death Anniversary (13-1-98) | 7th Death Anniversary (15-9-98) | 25th Death Anniversary (24-11-98) |
|---|---|---|
|  |  |  |
| **KURIAN JACOB** (Chackochen) Ennacheril, Velloothuruthy | **K.A. KURIAKOSE** (Kanankara Kunjunju) | **K.C. ABRAHAM** (Kanankara Kunj) |

*Inserted by:*

**GMON and Sorrowing Family Members Near & Far**

മക്കാബിയർ 8 ഫാ. മാത്യു ജോൺ



പ. കാതോലിക്കാ ബാവാ തിരുമേനി രചിച്ച കൃപയുടെ നീർച്ചാലുകൾ എന്ന പുസ്തകം പ്രകാശനം ചെയ്യുന്നു.





## അറിയിപ്പ്

ശ്രീ. കെ.ടി.അലക്സ് കോട്ടയ്ക്കൽ, പുറമറ്റം എന്ന വ്യക്തിക്ക് പ. കാതോലിക്കാ ബാവാ തിരുമനസിന്റെ കല്പനപ്രകാരം സംഭാവന അയച്ചുകൊടുത്തവരോടുളള നന്ദി അറിയിക്കുന്നു. ആവശ്യത്തിനുളള പണം ലഭിച്ചിരിക്കുന്നതിനാൽ ഇനി അദ്ദേഹത്തിന്റെ പേർക്ക് പണം അയയ്ക്കേണ്ടതില്ല. മേല്പറഞ്ഞ കല്പനയുടെ കാലാവധി അവസാനിച്ചിരിക്കുന്നതായും അറിയിക്കുന്നു.

എന്ന്
പ. ബാവാ തിരുമനസിലെ
സെക്രട്ടറി

# വാർത്തകൾ

## കൊട്ടാരസമാനമായ വീടുകളും ആർഭാടങ്ങളും ഒഴിവാക്കണം

: സുന്നഹദോസ്

കോട്ടയം: മഹാജൂബിലി വർഷമാകുന്ന എ.ഡി. രണ്ടായിരാമാണ്ടിൽ സമ്പന്ന രാജ്യങ്ങൾ, ഐ.എം.എഫ്, ലോകബാങ്ക് തുടങ്ങിയ ധനസ്ഥാപനങ്ങൾ ദരിദ്രരാജ്യങ്ങളുടെ കടം ഇളവു ചെയ്യണമെന്ന് പ.എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ആഹ്വാനം ചെയ്തു.

കോട്ടയം സോഫിയാ സെന്ററിൽ നടന്ന എപ്പിസ്കോപ്പൽ സുന്നഹദോസിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു.

ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള അകലം പുതിയ നൂറ്റാണ്ടിൽ ഇല്ലാതാക്കുന്ന പ്രക്രിയ സഭയിൽ തന്നെ ആരംഭിക്കണം. കൊട്ടാര സമാന വീടുകളും ആർഭാട വിവാഹങ്ങളും ഒഴിവാക്കണം.

ക്രൈസ്തവ മിഷനറിമാർക്കും സാമൂഹ്യപ്രവർത്തകർക്കും നേരെ നടക്കുന്ന അതിക്രമങ്ങളെ ശക്തമായ ഭാഷയിൽ പ. സുന്നഹദോസ് അപലപിച്ചു. മതസൗഹാർദ്ദപാരമ്പര്യമുള്ള ഭാരതത്തിൽ മിഷനറിമാരെ പീഡിപ്പിക്കുന്നതിനെതിരെ കേന്ദ്രസംസ്ഥാന സർക്കാരുകൾ ജാഗ്രത പുലർത്തണമെന്നും ആവശ്യപ്പെട്ടു.

മഹാജൂബിലി ആഘോഷങ്ങളുടെ ഭാഗമായി കോട്ടയം ഓർത്തഡോക്സ് വൈദികസെമിനാരിയിൽ പണിയുന്ന സ്മൃതി മന്ദിര സമുച്ചയവും നാഗ്പൂർ സെമിനാരിയുടെ കെട്ടിടങ്ങളും പൂർത്തിയാക്കും. എ.ഡി. രണ്ടായിരത്തോടെ എല്ലാവർക്കും ഭവനങ്ങൾ നൽകും. നിർദ്ധനരായ പെൺകുട്ടികളുടെ വിവാഹവും നടത്തിക്കൊടുക്കും.

പരുമലയിൽ നടന്ന വൈദിക സംഘത്തിന്റെ ഏഴാമതു വാർഷിക സമ്മേളനത്തിൽ ഉരുത്തിരിഞ്ഞ നിർദ്ദേശങ്ങൾ പ. സുന്നഹദോസ് ചർച്ച ചെയ്തു. പ. സുന്നഹദോസിന്റെ സ്റ്റാൻഡിംഗ് കമ്മിറ്റി ഇവ അംഗീകരിക്കുന്ന മുറയ്ക്ക് ഇതു സംബന്ധിച്ച് പ. ബാവാതിരുമേനി എല്ലാ പള്ളികൾക്കും പൊതു കല്പന അയയ്ക്കും.

ഓർത്തഡോക്സ് വൈദിക സെമിനാരിയെ സംബന്ധിച്ച കമ്മീഷൻ റിപ്പോർട്ട് ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ സുന്നഹദോസിൽ അവതരിപ്പിച്ചു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ നവതി ആഘോഷങ്ങൾ ഡിസംബർ അവസാന ആഴ്ചയിൽ നടത്തുമെന്നും അദ്ദേഹം സുന്നഹദോസിൽ പറഞ്ഞു.

കേന്ദ്രത്തിൽ നിന്നും ഗ്രാൻറ് വാങ്ങുന്ന സ്ഥാപനങ്ങൾ, പ്രസ്ഥാനങ്ങൾ എന്നിവയുടെ കണക്കുകൾ പരിശോധിക്കുന്നതിനായി ഇന്റേണൽ ഓഡിറ്ററെ നിയമിക്കും. അർമ്മീനിയൻ പാത്രിയർക്കീസ് നവംബർ രണ്ടാം വാരത്തിൽ ഇന്ത്യ സന്ദർശിക്കുമെന്ന് പ. കാതോലിക്കാ ബാവാ അറിയിച്ചു.

ബി.ഷെഡ്യൂളിൽ പെട്ട സംഘടനകളുടെയും പ്രസ്ഥാനങ്ങളുടെയും സ്ഥാപനങ്ങളുടെയും കണക്കും റിപ്പോർട്ടും സുന്നഹദോസ് അംഗീകരിച്ചു.

ഡോ. യാക്കോബ് മാർ ഐറേനിയോസ്, പൗലോസ് മാർ പക്കോമിയോസ് എന്നിവർ ധ്യാനം നയിച്ചു. അടുത്ത സമ്മേളനം 1999 ഫെബ്രുവരി 23 മുതൽ 27 വരെ നടത്തും.

ഡോ. തോമസ് മാർ മക്കാറിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവറുഗീസ് മാർ ഈവാനിയോസ് എന്നിവരൊഴികെ എല്ലാ മെത്രാപ്പോലീത്തൻമാരും സമ്മേളനത്തിൽ പങ്കെടുത്തു.

## സുന്ദരസൂനങ്ങളായി തീരുക - മാർയൌസേബിയോസ്

പരുമല: ജീവിതത്തിന്റെ സമസ്തമേഖലകളിലും ദൈവഹിതം നിറവേറ്റാനും നന്മയുടെ നറുമണം പരത്തിന്ന സുന്ദരസൂനങ്ങളെ സൃഷ്ടിക്കാനും പരിശ്രമിക്കണമെന്ന് ഫീലിപ്പോസ് മാർയൌസേബിയോസ് മെത്രാപ്പൊലീത്ത ആഹ്വാനം ചെയ്തു. സ്നേഹവും സഹാനുഭൂതിയും നില നിർത്തി സാമൂഹികദോഷങ്ങൾക്കെതിരേപൊരുതാൻ സാധിക്കണമെന്ന് അദ്ദേഹം ഉൽബോധിപ്പിച്ചു.

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം ഹൈസ്ക്കൂൾ വിഭാഗം വാർഷിക ക്യാമ്പ് പരുമല സെമിനാരിയിൽ ഉൽഘാടനംചെയ്യുകയായിരുന്നു മെത്രാപ്പൊലീത്ത. ദൈവഭക്തിയിലും സഭാസ്നേഹത്തിലും സാമൂഹിക പ്രതിബദ്ധതയിലും യുവജനങ്ങളെ സാർത്ഥകമാക്കുന്നതിൽ പ്രസ്ഥാനത്തിന്റെ നവതിവർഷത്തിലെ പ്രവർത്തകർ ശ്രദ്ധിക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു.

പ്രാരംഭസമ്മേളനത്തിൽ ഫാദർ ജോൺതോമസ്, പ്രൊഫ.ലീലാമ്മ ജോർജ്ജ്, വൈ.സജി, കെ.സി.സഖറിയാ തുടങ്ങിയവരും പ്രസംഗിച്ചു.

നിങ്ങൾ ജീവിച്ചിരിക്കേണ്ടതിന് ദൈവത്തെ അന്വേഷിപ്പിൻ (ആമോസ് 5:6) എന്നതായിരുന്നു ത്രിദിനക്യാമ്പിലെ പഠനവിഷയം. ഡോ.ഗീവറുഗീസ് മാർഒസ്താത്തിയോസ് മെത്രാപ്പൊലീത്ത, പൌലൂസ് മാർപക്കോമിയോസ് എപ്പിസ്ക്കോപ്പ, ഫാദർ സജി മാത്യു (വിയന്ന), ഡീക്കൻ ജേക്കബ് മാത്യു (സാൽസ് ബൂർഗ്), ഡീക്കൻ ഐസക്ക് ബി.പ്രകാശ്, പ്രൊഫ.ടൈറ്റസ് വർക്കി എന്നിവർ ക്ലാസ്സെടുത്തു. ഡീക്കൻ കോശി അലക്സാണ്ടർ, ഡീക്കൻ തോംസൺ റോബി, ഡീക്കൻ മാത്യൂസ്, ഡീക്കൻ പ്രകാശ് പി.സാം, സിസ്റ്റർ ക്രിസ്റ്റീന, സിസ്റ്റർ മോണിക്ക ശ്രീമതി പി. ആലീസ് തുടങ്ങിയവർ ഗ്രൂപ്പ് ചർച്ചകൾക്കും നേതൃത്വം നൽകി.

സാമൂഹികമാറ്റത്തിന് സമർപ്പണവും സത്യാന്വേഷണ താല്പര്യമുള്ള തലമുറ ഉയർന്നു വരണമെന്ന് സമാപന സന്ദേശത്തിൽ പൌലൂസ് മാർ പക്കോമിയോസ് എപ്പിസ്ക്കോപ്പ പ്രസ്താവിച്ചു. ദർശനവും ദൈവാശ്രയവുമില്ലാതെ ജീവിത വിജയം സാദ്ധ്യമല്ലെന്ന് അദ്ദേഹം ഉൽബോധിപ്പിച്ചു. ഫാദർ ജോൺ തോമസ്, വിവേക് മാത്യു ഫിലിപ്പ്, മാമൻ ചെറിയാൻ, റിൻസി സൂസൻ കുര്യൻ, ആഷ്ലി മേരി ടോം, കെ.സി. സഖറിയാ, അനിത വറുഗീസ് എന്നിവരും പ്രസംഗിച്ചു ഏറ്റവും നല്ലശാഖയ്ക്കുള്ള പ്രത്യേക ട്രോഫി പത്തനാപുരം മൌണ്ട്താബോർ യൂണിറ്റിനും ഏറ്റവും നല്ല ക്യാമ്പ് അംഗങ്ങൾക്കുള്ള പ്രത്യേകപാരിതോഷികം വിവേക് മാത്യു ഫിലിപ്പ് ( കാരയ്ക്കാട്), കേയ്സി ജോസഫ് (പത്തനാപുരം) എന്നിവർക്കും സമ്മാനിച്ചു.

# അരമനയ്ക്കു നേരെ അർദ്ധരാത്രിയിൽ ആദംഗവാദികളുടെ ആക്രമണം

സ്വന്തം പ്രതിനിധി

ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഔദ്യോഗിക വസതിയും കാതോലിക്കേറ്റിൻെറ കീഴിലുളള കണ്ടനാട്ടു ഭദ്രാസനസ്ഥാനവുമായ മൂവാറ്റുപുഴ അരമനയിൽ സെപ്റ്റംബർ 19-നു ശനിയാഴ്-ı അർദ്ധരാത്രിയിൽ മാരകായുധങ്ങളുമായി ഏതാനും വൈദികരും അനുയായികളും അനധികൃതമായി കടന്നു കുഴപ്പമുണ്ടാക്കാൻ നടത്തിയ ശ്രമങ്ങൾ പോലീസിൻെറ സമയോചിതമായ ഇടപെടലുകൾ മൂലം വിഫലമായി. പാതിരാനമസ്കാരം നടത്തേണ്ട സമയത്ത് സൃഷ്ടിച്ച സംഘർഷത്തിൽ ഡപ്യൂട്ടി പോലീസ് സൂപ്രണ്ട് ഉൾപ്പെടെ ഏതാനും പോലീസുകാർക്കും പോലീസിനെ കണ്ടു വിരണ്ടോടി വീണ അക്രമിസംഘത്തിലെ മറ്റു ചിലർക്കും പരുക്കേറ്റു.

ആദായി ജേക്കബ് കോറെപ്പിസ്കോപ്പ എന്ന വൈദികൻെറ നേതൃത്വത്തിൽ നൂറോളം ആദംഗ വാദികളാണു ഒരു പ്രകോപനവും കൂടാതെ അടച്ചിട്ടിരുന്ന ഗേറ്റ് തളളി തുറക്കാനാവതെ മതിൽ ചാടിക്കടന്ന് അരമനയ്ക്കു നേരെ കല്ലും ഇഷ്ടികയും എടുത്തെറിഞ്ഞത്. ഈ കല്ലേറിനെ തടയാൻ അവിടെ ഡ്യൂട്ടിയിലുണ്ടായിരുന്ന പോലീസ് ശ്രമിച്ചെങ്കിലും അവർക്കും കല്ലേറേറ്റു. ഡി. വൈ. എസ് .പി. മാർട്ടിൻ കെ. മാത്യൂവിൻെറ നേതൃത്വത്തിൽ കൂടുതൽ പോലീസെത്തി. അക്രമികളിൽ 23 പേരും രണ്ടു വാഹനങ്ങളും കസ്റ്റഡിയിലെടുക്കപ്പെട്ടു. മറ്റുളളവർ ജീവനും കൊണ്ടു പലായനം ചെയ്തു.

സുപ്രീം കോടതി വിധിയെത്തുടർന്നു ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ വിധിപ്രകാരം മലങ്കര സഭാഭരണ അംഗീകരിക്കുകയും പ. കാതോലിക്കാ ബാവായെ നിരുപാധികം അംഗീകരിച്ചു ഭദ്രാസന ഭരണം നടത്തുകയും ചെയ്യുന്നതിൽ രോഷകുലരായ ചില തീവ്രവാദികളാണു സമാധാനകാംക്ഷികൾ ഉറങ്ങിക്കിടക്കവെ ഈ നിന്ദ്യമായ കൈയ്യേറ്റം നടത്തിയത്.

തങ്ങൾ നേടിയെടുത്ത ഏതോ കോടതി വിധി മൂവാറ്റുപുഴ അരമനയിൽ ഉറങ്ങിക്കിടന്ന മെത്രാപ്പോലീത്തായെ ഏൽപ്പിക്കാനാണു തങ്ങൾ പാതി രാത്രിയിൽ എത്തിയതെന്നത്രേ ആദംഗവാദികളുടെ അഭിപ്രായം. കോടതി വിധി സംബന്ധിച്ച കാര്യങ്ങൾ ബന്ധപ്പെട്ടവരെ അറിയിക്കുവാനുളള സംവിധാനം കോടതിക്കു തന്നെ ഉളള സ്ഥിതിക്കു കൂട്ടമായി അസമയത്തു വന്നു മതിൽചാടി കോടതിവിധി ഏൽപ്പിക്കുന്ന ഏർപ്പാട് ലോകചരിത്രത്തിൽ ഇത് ആദ്യമാണെന്നു ചൂണ്ടിക്കാണിക്കപ്പെടുന്നു.

ഇതിനിടയിൽ മൂവാറ്റുപുഴ അരമന, കാലം ചെയ്ത പൗലൂസ് മാർ പീലക്സിനോസിൻെറ വകയാണെന്നുളള ചിലരുടെ ഭാഷ്യം പച്ചക്കള്ളത്തിൻെറ പ്രത്യക്ഷമായ നിർച്ചനമാണ്. മലങ്കരയിലെ ഒന്നാം കാതോലിക്കാ ആയിരുന്ന പ. ബസേലിയോസ് പൗലൂസ് പ്രഥമൻ ബാവാ കണ്ടനാടു ഭദ്രാസന മെത്രാപ്പോലീത്തായായിരുന്നപ്പോൾ പുലിക്കോട്ടിൽ തിരുമേനിയുടെ അനുമതിയോടെ ആസ്ഥാനം നിർമ്മിക്കാനായി മൂവാറ്റുപുഴ ടൗണിൽ എം.സി റോഡരികിൽ 300 രൂപാ കൊടുത്തു വാങ്ങിയ സ്ഥലമാണ് ഇന്നത്തെ മൂവാറ്റുപുഴ അരമനയും ചാപ്പലും കൊമേഴ്സ്യൽ സെൻററും ഉൾപ്പെടുന്ന സ്ഥലം. മൂന്നുറു രൂപാ അന്നു കൊടുക്കുവാനില്ലായിരുന്നതിനാൽ പ്രോമിസറിനേട്ടെഴുതി കൊടുക്കുകയും പിന്നീട് പണം നൽകുകയുമാണുണ്ടായത്. ആസ്ഥാനത്തിനു സ്ഥലം വാങ്ങാൻ പോലും കാശില്ലാതിരുന്ന മെത്രാപ്പോലീത്താ ഒരു ചെറിയ അരമനപോലും പണിയാതെ കടന്നു പോയി. പിന്നീട് ഔഗേൻ മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ നടത്തിയ സമാധാനലോചനകൾ തകർക്കപ്പെട്ടതിനെത്തുടർന്നു കാതോലിക്കാ ഭാഗത്തേക്കു ചേർന്ന ശേഷം, നേരത്തെ മൂവാറ്റുപുഴ അരമനയ്ക്കു വേണ്ടി വാങ്ങിയ സ്ഥലത്ത് ഒരു ഷെഡും ചാപ്പലും ഏതാനും വർഷങ്ങൾക്കുശേഷം ഒരു ചെറിയ അരമനക്കെട്ടിടവും നിർമ്മിച്ച് അവിടെ താമസിക്കുകയായിരുന്നു. 1958- ൽ സഭയിൽ സമാധാനം പുനസ്ഥാപിച്ച ശേഷം കണ്ടനാടു ഭദ്രാസനത്തിൻെറ സീനിയർ മെത്രാപ്പോലീത്താ ഔഗേൻ മാർ തിമോത്തിയോസിൻെറ സഹായ മെത്രാനായി പൗലൂസ് മാർ പീലക്സിനോസ് നിയമിക്കപ്പെട്ടു. ഔഗേൻ മാർ തിമോത്തിയോസിനെ കാതോലിക്കാ സ്ഥാനത്തേക്കു തെരഞ്ഞെടുത്തതിനെ തുടർന്നു കണ്ടനാടു ഭദ്രാസനത്തിൻെറ ചുമതല വഹിച്ചു വന്ന മാർ പീലക്സിനോസ് മെത്രാപ്പോലീത്താ മൂവാറ്റുപുഴ അരമനയിൽ താനസിച്ചു. അധികം താമസിയാതെ മാർത്തോമ്മാ സിംഹാസനത്തിൻെറയും 203-ാം നമ്പർ കല്പനയുടെയും പേരിൽ സഭയിൽ വീണ്ടും ഭിന്നിപ്പ് ഉണ്ടാക്കുകയും മാർ പീലക്സിനോസ് വിഘടിതരുടെ വക്താവായിത്തീരുകയും ചെയ്തു. പിന്നീട് അദ്ദേഹത്തെ യഥാർത്ഥ കാതോലിക്കായുടെ അധികാരമൊന്നുമില്ലാതെ ശ്രേഷ്ഠകാതോലിക്കയായി പാത്രിയർക്കീസ് മലങ്കരസഭ അറിയാതെ ഉയർത്തുകയും അദ്ദേഹം മൂവാറ്റുപുഴയിൽ താമസിക്കുകയും ചെയ്യുകയായിരുന്നു. ഡോ. തോമസ് മാർ അത്താനാസ്യോസ് ശ്രേഷ്ഠ കാതോലിക്കായുടെ പ്രായാധിക്യത്തെത്തുടർന്നു സഹായമെത്രാനായി. ശ്രേഷ്ഠ കാതോലിക്കാ കാലം ചെയ്യുകയും മലേൽ കുരിശു ദയറായിൽ സംസ്കരിക്കപ്പെടുകയും ചെയ്തു. ഇതിനിടയിൽ ഉണ്ടായ സുപ്രീം കോടതി വിധിയെത്തുടർന്നു മറ്റൊരു ശ്രേഷ്ഠ കാതോലിക്കായ്ക്കു സ്ഥാനം ഇല്ലാതെ വന്നു. സുപ്രീം കോടതി വിധിയും ഭരണഘടനയും അംഗീകരിക്കാൻ വിസമ്മതിക്കുന്നൊരു വിഭാഗം ആളുകളാണ് അതു രണ്ടും അംഗീകരിക്കുന്ന ഡോ. അത്താനാസ്യോസിനെ പുകച്ചുപുറത്താക്കാൻ വിഫലശ്രമം നടത്തുന്നത്. മലങ്കര ഓർത്തഡോക്സു സഭയുടെ പരമാദ്ധ്യക്ഷനായ കാതോലിക്കാ ബാവായുടെ കീഴിലുളള മൂവാറ്റുപുഴ അരമനകാതോലിക്കാ ബാവാ തന്നെ കൈയ്യേറാൻ ശ്രമിക്കുന്നു എന്നുളള ആരോപണം ഈ നൂറ്റാണ്ടിലെ ഏറ്റവും വലിയ തമാശയായിട്ടാണു കാണേണ്ടത്.

മാർ അത്താനാസ്യോസ്, പാത്രിയർക്കീസ് വിഭാഗം മെത്രാനല്ലെന്നു വിഘടിതർ സമ്മതിക്കുന്നതിനാൽ ഓർത്തഡോക്സു സഭ വക അരമനയിൽ നിന്ന് അദ്ദേഹത്തെ പിടിച്ചിറക്കാൻ എന്താണു ന്യായം എന്ന് എത്ര ആലോചിച്ചിട്ടും മനസ്സിലാകുന്നില്ല. യഥാർത്ഥത്തിൽ മലങ്കരസഭ ഒന്നേയുളളൂ. രണ്ടു ചിന്താഗതിക്കാർ ഉണ്ടാവും. അതുകൊണ്ട് സഭ രണ്ടാകുന്നതെങ്ങനെയെന്ന് ഇനിയും തെളിയിക്കേണ്ടിയിരിക്കുന്നു.

അരമന ആക്രമണക്കേസിൽ അറസ്റ്റിലായ ക്രിമിന

ലുകൾക്കു ജാമ്യം നൽകിയിരിക്കുകയാണ്. മാരകായുധങ്ങൾ കൈവശം വച്ചതിനും അന്യായമായി സംഘം ചേർന്നു പൊതുമുതൽ നശിപ്പിച്ചതിനും പോലീസിനെ ആക്രമിച്ചു പരുക്കേൽപ്പിച്ചതിനും മറ്റുമാണു ക്രിമിനൽ കേസ് ചാർജ്ജ് ചെയ്തിരിക്കുന്നത്.

പാത്രിയർക്കീസ് അനുഭാവികളായ ചില മെത്രാന്മാരും ഏതാനും വൈദികരും അനുയായികളും തികച്ചും അക്രൈസ്തവും നിന്ദ്യവുമായ അക്രമണ പ്രവർത്തനങ്ങൾക്കു പ്രേരണ നൽകുകയും പട്ടാപ്പകലും പാതിരാത്രിയിലും വഴിവിട്ട് പച്ചക്കള്ളം പറഞ്ഞു നിരപരാധികളെയും മറ്റ് സമുദായങ്ങളെയും തെറ്റിദ്ധരിപ്പിക്കുകയും ചെയ്യുന്നതിൽ മലങ്കര ഓർത്തഡോക്സ് സഭാ നേതൃത്വം ഉൽക്കണ്ഠയും ആശ്ചര്യവും പ്രകടിപ്പിച്ചു.

മൂവാറ്റുപുഴ അരമനയുടെ ഉടമസ്ഥാവകാശം സംബന്ധിച്ചു പാത്രിയർക്കീസ് വിഭാഗത്തെ ചില മാന്യന്മാരുടെ പ്രസ്താവനകളും നിലപാടും ചരിത്രയാഥാർത്ഥ്യവുമായോ സത്യവുമായോ യാതൊരു ബന്ധവും ഇല്ലാത്തതാണ്. ഇല്ലാത്ത പ്രശ്നങ്ങളുണ്ടാക്കി വല്ലാത്ത സ്ഥിതി സംജാതമാക്കാനുളള തന്ത്രങ്ങൾ മേലിൽ വിലപ്പോകുകയില്ലെന്നും ഓർത്തഡോക്സ് വിഭാഗം അക്രമത്തിലും നുണ പ്രചാരണത്തിലും ഒട്ടും വിശ്വസിക്കുന്നില്ലെന്നും കോടതി വിധിയും കോടതിയും അംഗീകരിച്ച ഭരണഘടനയും അനുസരിച്ചു മുമ്പോട്ടു പോകുമെന്നും സഭാ നേതൃത്വം പലവുരു വ്യക്തമാക്കിയിട്ടുണ്ട്. അക്രമത്തെ അക്രമം കൊണ്ടല്ലാതെ ക്ഷമയോടും സമചിത്തതയോടും നേരിടുമ്പോൾ അതൊരു ബലഹീനതയാണെന്നു കരുതുന്നവർക്കു അന്തിമ വിജയം കൈവരിക്കാനാവില്ല.

## മാർ യൗസേബിയോസ് E.C.C. അദ്ധ്യക്ഷൻ



ബാംഗ്ലൂർ: ആഗസ്റ്റ് മാസത്തിൽ ചേർന്ന എക്യുമെനിക്കൽ ക്രിസ്ത്യൻ സെൻററിൻെറ വാർഷിക പൊതുയോഗത്തിൽ വച്ച് ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായെ അടുത്ത ഒരു വർഷത്തേക്കുളള പ്രസിഡൻറായി തിരഞ്ഞെടുത്തു. അദ്ദേഹം ഇതുവരെ **E.C.C.** യുടെ ഉപാദ്ധ്യക്ഷനായി പ്രവർത്തിക്കുകയായിരുന്നു.

**1963**-ൽസ്ഥാപിച്ചതാണ്**E.C.C.** ദിവംഗതനായ എം.എ. തോമസ് അച്ചൻ (അയിരൂർ സ്വദേശി) വിഭാവന ചെയ്ത്. **W.C.C.** യുടെ സഹായത്തോടെയും വിവിധ സഭകളുടെ സഹകരണത്തിലും വളർത്തിയെടുത്തതാണ് ഈ കേന്ദ്രം. റോമൻ കത്തോലിക്കാ ഓർത്തഡോക്സ് പ്രൊട്ടസ്റ്റൻറ് സഭകൾ, **Y.M.C.A.**, **S.C.M.** തുടങ്ങിയ **22** അംഗങ്ങൾ ഇതിലുണ്ട്. പഠന ക്ലാസുകൾ, സെമിനാറുകൾ, കോൺഫറൻസുകൾ തുടങ്ങി അന്താരാഷ്ട്ര അന്തർദേശീയ സംവാദങ്ങൾക്ക് ഈ കേന്ദ്രം ആതിഥ്യമരുളുന്നു.

# റാന്നി കാതോലിക്കേറ്റ് സെൻറർ ചാപ്പൽ

റാന്നി ഡിസ്ട്രിക്കിലുളള പളളികളുടെ ആഭിമുഖ്യത്തിൽ ഒരു കൺവൻഷൻ റാന്നി ഇട്ടിയാപ്പാറ കേന്ദ്രമാക്കി കഴിഞ്ഞ **30** വർഷമായി നടത്തി വരുന്നു. സഭാംഗങ്ങളുടെ ഐക്യത്തിൻെറയും കൂട്ടായ്മയുടെയും പ്രതീകമായി നിലകൊളളുന്ന കൺവൻഷൻെറ നടത്തിപ്പിനും, ആത്മികവും, സാമൂഹികവും സാംസ്ക്കാരികവുമായ മറ്റ് ആവശ്യങ്ങൾക്കുമായി സഭ വകയായി ഒരു കേന്ദ്രം റാന്നിയിൽ സ്ഥാപിക്കാൻ വേണ്ടി സഭാ കേന്ദ്രത്തിൻെറ സഹായത്താലും, അവിടെയുളള ആളുകളുടെ പരിശ്രമത്താലും മുക്കാൽ ഏക്കർ സ്ഥലം കാതോലിക്കാ സിംഹാസനത്തിലേക്ക് വാങ്ങി. അവിടെ ഒരു കുരിശും, മൂന്നുമുറി കെട്ടിടവും പണിതു. ഇപ്പോൾ ഒരു ചാപ്പൽ പണി ആരംഭിച്ചിരിക്കുകയാണ്. ഒരു വലിയ തുക ഈ കേന്ദ്രത്തിൻെറ വളർച്ചയ്ക്ക് ആവശ്യമാണ്. ആയതിലേക്ക് സഭാംഗങ്ങൾ സംഭാവന നൽകണമെന്ന് പ. ബാവാ **P.450/98**-ാം നമ്പർ കല്പന വഴി ഉദ്ബോധിപ്പിച്ചിട്ടുണ്ട്.

സംഭാവനകൾ ഫാ. വി.റ്റി. ജോസഫ്<br>
മഠത്തിലേത്ത് വീട്<br>
കാട്ടൂർ പി.ഒ<br>
കോഴഞ്ചേരി. കേരള<br>
എന്ന വിലാസത്തിൽ അയയ്ക്കുക



റാന്നി കാതോലിക്കേറ്റ് സെൻ്ററിനോടനുബന്ധിച്ചു പണികഴിപ്പിച്ചിട്ടുള്ള കുരിശിൻതൊട്ടി

## പൂർവ്വമേഖലാ സമ്മേളനം

കൊല്ലം ഭദ്രാസന യുവജന പ്രസ്ഥാനം പൂർവ്വ മേഖലാസമ്മേളനം ജൂലായ് 26- ന് മഞ്ഞക്കാല മാർ ശെമാവൂൻ ദെസ്തുതി പളളിയിൽ നടന്നു. മാധ്യമ ബോധവൽക്കരണ സെമിനാർ, ടാലൻറ് ഡെവല പ്പ്മെൻറ്, പ്രതിഭാ സംഗമം, ഗാന പരിശീലനം, അനു മോദന യോഗം, ട്രോഫി വിതരണം, എന്നിവയായി രുന്നു പ്രധാന പരിപാടികൾ.

അഖില മലങ്കര യുവജന പ്രസ്ഥാനം ജന റൽ സെക്രട്ടറി ഫാ. എം.ഡി. ജോൺ വി.കുർബാന യർപ്പിക്കുകയും ആമുഖ പ്രസംഗം നടത്തുകയും ചെയ്തു. വി. കുർബാനാനന്തരം ഫാ. കെ.ഗീവർഗീ സിൻെറ അദ്ധ്യക്ഷതയിൽ കൂടിയ ' മാധ്യമ ബോധ വൽക്കരണ സെമിനാർ' ഫാ. പി.എം. ജോൺ ഉദ്ഘാടനം ചെയ്തു. സത്യവാൻ കൊട്ടാരക്കര മുഖ്യ പ്രഭാഷണം നടത്തി.

ഉച്ചയ്ക്കു ശേഷം നടന്ന ടാലൻറ് ഡവല പ്പ്മെൻറ്, പ്രോഗ്രാമിന് ഡി.വൈ. കുഞ്ഞുമോൻ നേതൃത്വം നൽകി. പൊതു സമ്മേളനത്തിൽ ഫാ. കോശി മാത്യൂ ആദ്ധ്യക്ഷ്യം വഹിച്ചു. മാത്യു ഉമ്മൻ, വൈ. ജോർജ്ജ്, അനിൽ ജോർജ്ജ്, ഫാ. എം.ഡി. ജോൺ, ഫാ. കെ.ഗീവർഗീസ് എന്നിവർ പ്രസംഗി ച്ചു.

എസ്.എസ്.എൽ.സി പരീക്ഷയ്ക്ക് ഏറ്റവും കൂടുതൽ മാർക്ക് വാങ്ങിയ രണ്ടു കുട്ടികൾക്ക് ട്രോഫി നൽകി. ഗ്രൂപ്പടിസ്ഥാനത്തിലുളള മത്സരങ്ങ ളുടെ ട്രോഫികളും വിതരണം ചെയ്തു.

തലവൂർ ഗ്രൂപ്പ് ഓർഗനൈസർ റോയി മോൻ.സി. സ്വാഗതവും പൂർവ്വ മേഖല സെക്രട്ടറി ബിജു. പി .പന്തപ്ലാവ് നന്ദിയും പറഞ്ഞു.

## സഭാ വിശേഷ ദിവസങ്ങൾ

18- സ്ലീബാപ്പെരുന്നാളിനുശേഷം അഞ്ചാം ഞായറാഴ്ച 22- ശക്രളള മാർ ബസ്സേലിയോസ് കാതോലിക്കാ ബാവായുടെ 233-ാം ഓർമ്മ (കണ്ടനാടു പളളി) 23- അൽപായുടെ പുത്രനായ മാർ യാക്കോബു ശ്ലീഹാ യുടെ ഓർമ്മ 25-ശ്ലീബാപ്പെരുന്നാളിനുശേഷം ആറാം ഞായറാഴ്ച

തെശ്രീൻ ഹ്രോയി - നവംബർ

1- കൂദോശ് ഈത്തോ ഞായറാഴ്ചസകല ശുദ്ധിമാൻമാ രുടെയും ശുദ്ധിമതികളുടെയും സകല സഹോദരന്മാരു ടെയും സഹദാ സ്ത്രീകളുടെയും ഓർമ്മ. 2- വിശുദ്ധ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ആറാം ഓർമ്മ (പരുമലപ്പെരുന്നാൾ) കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 91-ാം ഓർമ്മ.(ആലുവാ സെമി നാരി) 6- ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോ ലീത്തായുടെ 32-ാം ഓർമ്മ(ആലുവാ സെമിനാരി) 8- കൂദോശ് ഈത്തോ ഞായറാഴ്ച പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ യുടെ 2-ാം ഓർമ്മ ( കോട്ടയം കാതോലിക്കേറ്റ് അര മന ചാപ്പൽ) 13- സ്വർണ്ണനാവുകാരൻ മാർ ഈവാനി യോസിൻെറ ഓർമ്മ 14- മാർ പീലിപ്പോസ് ശ്ലീഹാ യുടെ ഓർമ്മ 15- സ്കറിയായോടുളള അറിയിപ്പിൻെറ ഞായറാഴ്ച 22- ദൈവമാതാവിനോടുളള അറിയിപ്പിൻെറ ഞായറാഴ്ച

## നിര്യാതനായി



ബോംബെ മെത്രാ സന സഹായ .മെത്രാപ്പോ ലീത്താ ഗീവർഗീസ് മാർ കൂറിലോസ് തിരുമനസ്സിലെ പിതാവ് കൊല്ലാട്ട് പുളിയേ ലിൽ പി.കെ. കുര്യൻ സെ. 16-ാം തീയതി നിര്യാതനാ യി. ശവസംസ്കാരം 21-ാം തീയതി കൊല്ലാട്ട് സെ. പോൾസ് പളളി സെമിത്തേരിയിൽ നടത്തി. പ. കാതോലിക്ക ബാവാ തിരുമേനി ശവസംസ്കാര ശുശ്രൂഷയ്ക്ക് നേതൃത്വം നൽകി. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, നിയുക്ത കാതോലിക്കാ മാർ തിമോത്തിയോസ്, മാർ യൗസേബിയോസ്, മാർ അത്താനാസിയോസ്, മാർ ഈവാനിയോസ്, മാർ സേവേറിയോസ്, മാർ പക്കോമിയോസ് എന്നീ തിരു മേനിമാർ സഹകാർമ്മികത്വം വഹിച്ചു. റെമ്പാൻ മാർ, കോർ എപ്പിസ്കോപ്പൻമാർ, വൈദിക സെമിനാരി അദ്ധ്യാപകാദ്യേതാക്കൾ എന്നിവരുൾപ്പെടെ നൂറോളം വൈദികരും കന്യാസ്ത്രീകളും വമ്പിച്ച ജനാവലിയും സംബന്ധിച്ചു. പ. ബാവാ തിരുമനസ്സുകൊണ്ട് ചരമ പ്രസംഗം നടത്തി. അനേകം വ്യക്തികൾക്കും സംഘ ടനകൾക്കും ഇടവകകൾക്കും വേണ്ടിയും റീത്തുകൾ സമർപ്പിക്കുകയുണ്ടായി. പരേതൻ കൊല്ലാട്ട് സെ. പോൾസ് പളളി ട്രസ്റ്റി, സെ. ആൻഡ്രൂസ് സ്കൂൾ മാനേജർ എന്നീ നിലകളിൽ ദീർഘകാലം സേവനം അനുഷ്ഠിച്ചിട്ടുണ്ട്. സെ. 25- ാം തീയതി 9-ാം ചരമ ദിനത്തിൽ കൊല്ലാട് പളളിയിൽ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മിക ത്വത്തിലും തോമസ് മാർ തിമോത്തിയോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നീ തിരുമേനിമാ രുടെ സഹകരണത്തിലും വി. മൂന്നുമ്മേൽ കുർബാ നയും കബറിങ്കൽ ധൂപ പ്രാർത്ഥനയും തുടർന്നു കാപ്പി സൽക്കാരവും നടത്തപ്പെട്ടു.

## പാരിഷ് മിഷൻ

സെമിനാരി അദ്ധ്യാപകരുടേയും വി ദ്ധ്യാർത്ഥികളുടേയും നേതൃത്വത്തിൽ ഡിസംബർ, മദ്ധ്യവേനൽ അവധിക്കാലങ്ങളിൽ പാരിഷ്മിഷൻ നടത്തപ്പെടുന്നതാണ്. താല്പര്യമുളള ഇടവകകൾ ബന്ധപ്പെടുക.

പാരിഷ് മിഷൻ
സെക്രട്ടറി
ഓർത്തഡോക്സ് വൈദികസെമിനാരി
കോട്ടയം-1

*Licence No. 475, 11 the April 1946. Registered No. KL KTM - 36*

# THE MALANKARA SABHA

*catholicate office, kottayam - 686 038*

ജഡത്തിലും, ആത്മാവിലും, മനസ്സിലും, ജീവിതത്തിലും അസാദ്ധ്യവും,
അത്ഭുതകരവുമായ വിജയവും, സംതൃപ്തിയും, ഉയർച്ചയും,
സൗഭാഗ്യവും, ധൈര്യവും, മനഃശക്തിയും, ബുദ്ധിശക്തിയും,
അചഞ്ചലവിശ്വാസവും ലഭിച്ചു - നന്ദി.



**T.V. Varghese - Deputy Director (Edn)**
**Kunjanam - (Rtd. Income Tax-Officer)**
**Mrs. & Mr. T.V. Geevarghese,**
**Gregory, Maria**

*Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam - 38. Chief Editor Rev. Dr. Jacob Kurian.*